# നക്സൽ നിരോധനം:

# ആന്ധ്രയിൽ അശാന്തി

എസ്. സലിംകുമാർ

ഇനിയിപ്പോൾ ആന്ധ്രയിലെ ഗ്രാമങ്ങൾക്ക് അശാന്തിയുടെ നാളുകളാണ്. പോലീസും മാവോയിസ്റ്റുകളും കൂടുതൽ കടുത്ത നീക്കങ്ങൾ നടത്തുമ്പോൾ അതിനിടയിൽക്കിടന്നു നരകപ്പിടച്ചിൽ പിടയുവാനേ ഗ്രാമീണർക്കു കഴിയൂ. നക്സലൈറ്റുകൾ പോലീസിന്റെ തലയ്ക്കുവില പറയുന്ന പോസ്റ്ററുകൾ ഗ്രാമങ്ങളിൽ പതിച്ചുതുടങ്ങിയിരിക്കുന്നു. സർക്കാരും നക്സലൈറ്റുകളും തമ്മിലുള്ള ചർച്ചകൾ പൊളിഞ്ഞതു മുതൽ തന്നെ പഞ്ചായത്ത് ഭരണകൂടങ്ങളും റവന്യൂ ഓഫീസുകളും ഒക്കെ നിശ്ചലമായിരിക്കുന്നു. അധികാരികളാരും ഗ്രാമങ്ങളിലെത്തുന്നില്ല.



വരവരറാവു

എം.എൽ.എമാർ സ്വന്തം മണ്ഡലങ്ങളിൽ പോകുവാൻ ഭയപ്പെടുന്നു. ഗ്രാമങ്ങളിൽ ഭരണകൂടം എന്നൊന്നില്ല. ഒന്നുകിൽ പോലീസ് അല്ലെങ്കിൽ നക്സലൈറ്റ് ഇവർക്കാണിന്ന് ആന്ധ്രയിലെ ഉൾനാടുകളുടെ ഭരണം. നക്സലൈറ്റുകളോട് കോൺഗ്രസ്സിനുള്ള നയം തെലുങ്കുദേശത്തിന്റേതിൽനിന്നു ഭിന്നമല്ല. തെരഞ്ഞെടുപ്പ് അടുക്കുമ്പോൾ മാത്രം നക്സലൈറ്റുകളെ അനുനയിപ്പിക്കുകയും പിന്നെ അവരെ അവഗണിക്കുകയും ചെയ്യുകയായിരുന്നു ഇരു പാർട്ടികളും.

പട്ടിണിയും തൊഴിലില്ലായ്മയും തുടച്ചുമാറ്റാതെയും ഭൂപരിഷ്കരണം നടപ്പാക്കാതെയും മാവോയിസ്റ്റുകളുയർത്തുന്ന പ്രശ്നങ്ങൾ പരിഹരിക്കാനാവില്ല. ബുള്ളറ്റിന്റെ വഴിവിട്ട് ബാലറ്റിന്റെ വഴിയിലേക്കു വരുവാൻ പ്രധാനമന്ത്രി മൻമോഹൻസിംഹ് നക്സൽ ഗ്രൂപ്പുകാരെ ആഹ്വാനം ചെയ്തു. സംഭാഷണങ്ങൾക്കായി എല്ലാ വാതിലുകളും മലർക്കെ തുറന്നിട്ടിരിക്കുകയാണെന്നും അക്രമത്തിന്റെ വഴി ഉപേക്ഷിക്കണമെന്നും അദ്ദേഹം ആവശ്യപ്പെടുന്നു. നിരപരാധികളായ ജനങ്ങളെ കൊന്നൊടുക്കുന്നത് ഒരു പരിഷ്കൃത സമൂഹത്തിനും പൊറുക്കാനാവില്ലെന്നും നിയമം കയ്യിലെടുക്കാൻ ഒരുത്തർക്കും അവകാശമില്ലെന്നും സംഭാഷണ

(ശേഷം 25-ാം പേജിൽ )

ങ്ങളിലൂടെ മാത്രമേ പ്രശ്ന പരിഹാരം സാധ്യമാവൂ എന്നും പ്രധാന മന്ത്രി പറഞ്ഞു.
കശ്മീരിൽ ഹുറിയത്തിനോടും അസമിൽ ഉൾഫായോടും ആന്ധ്രയിലെ നക്സലൈറ്റുകളോടും ഒരേ നിലപാടാണ് കേന്ദ്ര സർക്കാരിനുള്ളതെന്നും അദ്ദേഹം വ്യക്തമാക്കി.

സി.പി.എമ്മിന്റെ തെലുങ്കുദിനപ്പത്രമായ പ്രജ ശക്തിയുടെ രജത ജൂബിലി ആഘോഷങ്ങളോടനുബന്ധിച്ചു നടന്ന രാഷ്ട്രവും മാധ്യമങ്ങളും എന്ന സെമിനാറിൽ പങ്കെടുത്തു സംസാരിക്കുകയായിരുന്ന പ്രധാനമന്ത്രി.

ജനശക്തിയുടെ ഒഴുക്ക് തോക്കിൻ കുഴലിലൂടെയല്ല ബാലറ്റ് പെട്ടിയിലൂടെയാണു സംഭവിക്കുകയെന്നും ഭീകരത സൃഷ്ടിക്കുന്ന ഗ്രൂപ്പുകളെ നേരിടുകയാണ് സർക്കാരിന്റെ ഒരേ ഒരു വഴിയെന്നും മൻമോഹൻസിംഗ് പറഞ്ഞു.

ആഗസ്റ്റ് 15 ന് മെഹബൂബ് നഗർ ജില്ലയിലെ നാരായണപേട്ടിൽ ഒരു സ്ക്കൂൾ ഉദ്ഘാടനത്തിനെത്തിയ കോൺഗ്രസ് എം.എൽ.എ സി.നർസി റെഡ്ഡി (75) യും അദ്ദേഹത്തിന്റെ പുത്രനും ഗൺമാനും ഉൾപ്പെടെ പത്തുപേരെയാണ് മാവോയിസ്റ്റുകൾ വെടിവച്ചുകൊന്നത്.

മാവോയിസ്റ്റ് കമ്യൂണിസ്റ്റ് പാർട്ടിയുടെ അംഗങ്ങളാണ് കൂട്ടക്കൊലനടത്തിയതെന്നും അവരുടെ താവളം നല്ല മല്ല എന്ന വനപ്രദേശമാണെന്നും കരുതപ്പെടുന്നു. നർസിറെഡ്ഡിയെയും മുൻ എം.എൽ.എയും അദ്ദേഹത്തിന്റെ പുത്രനുമായ ഭരത്സിംഹറെഡ്ഡി, പുത്രിയും സമാജ്‌വാദിപാർട്ടി എം.എൽ.എയുമായ ഡി.കെ.അരുണ എന്നിവരെ വധിക്കുമെന്ന് നക്സലൈറ്റുകൾ മുന്നറിയിപ്പു നൽകിയിരുന്നു. മെഹബൂബ് നഗർ ജില്ലയിലെ വ്യാജമദ്യ വിൽപനയുടെ ചുക്കാൻ പിടിക്കുന്നത് ഇവരാണെന്ന് നക്സലൈറ്റുകൾ ആരോപിച്ചിരുന്നു. മതിയായ സുരക്ഷാസംവിധാനങ്ങളില്ലാതെ ഉൾനാടുകളിൽ പോവരുതെന്ന് നർസിറെഡ്ഡിക്ക് പോലീസ് നിർദ്ദേശം നൽകിയിരുന്നതാണ്.

കോൺഗ്രസ്സും തെലുങ്കാനാരാഷ്ട്രസമിതിയും തമ്മിൽ കഴിഞ്ഞ മാസം ഡൽഹിയിൽവെച്ചുനടത്തിയ ചർച്ചയിൽ നക്സൽ പ്രശ്നങ്ങൾ സംഭാഷണത്തിലൂടെ പരിഹരിക്കാം എന്നുള്ള ധാരണയിലെത്തിയിരുന്നു. സമാധാന ചർച്ചകൾ തെരഞ്ഞെടുപ്പ് പ്രകടന പത്രികയിൽ കോൺഗ്രസ്സ് വാഗ്ദാനം ചെയ്തിരുന്നതാണ്.

നക്സൽ സംഘടനകളെ മുമ്പും ആന്ധ്രയിൽ നിരോധിച്ചിട്ടുണ്ടെങ്കിലും അവയൊക്കെ നിഷ്ഫലമാണെന്ന് തെളിഞ്ഞുകഴിഞ്ഞിട്ടുണ്ട്. നിരോധിക്കുന്തോറും അവർ ഒളിപ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുകയും ഗറില്ല ആക്രമണങ്ങളിലൂടെ ഭീകരത സൃഷ്ടിക്കുകയും ചെയ്യുന്നതായാണ് കഴിഞ്ഞ ദശകങ്ങളിൽ കണ്ടുവന്നത്.

കേന്ദ്രത്തിന്റെ സമ്മതത്തോടുകൂടി ആഗസ്റ്റ് 17 ന് വൈ.എസ്.രാജശേഖരറെഡ്ഡിയുടെ സർക്കാർ മാവോയിസ്റ്റുകമ്യൂണിസ്റ്റ് പാർട്ടിയെനിരോധിച്ചു. 13 മാസത്തെ ഇടവേളയ്ക്കുശേഷം വന്ന ഈ നിരോധനത്തെത്തുടർന്ന് മാവോയിസ്റ്റുകൾക്ക് ആന്ധ്രയിൽ പ്രവർത്തനങ്ങൾ സുഗമമായി നടത്താനാവാത്ത സ്ഥിതി സംജാതമായിട്ടുണ്ട്.

കഴിഞ്ഞ ഒക്ടോബറിലാണ് പീപ്പിൾസ് വാർഗ്രൂപ്പ്, മാവോയിസ്റ്റ് കമ്യൂണിസ്റ്റ് സെന്റർ എന്നീ പ്രമുഖ നക്സൽ ഗ്രൂപ്പുകൾ ഒന്നിക്കുകയും കമ്യൂണിസ്റ്റ് പാർട്ടി ഓഫ് ഇന്ത്യ(മാവോയിസ്റ്റ്) എന്ന ഒറ്റ സംഘടനയാവുകയും ചെയ്തത്.

നക്സലൈറ്റുകളുമായി സംഭാഷണം നടത്തുന്നതിനുള്ള മുന്നൊരുക്കമെന്ന നിലയിലാണ് 2004 ജൂലൈയിൽ മാവോയിസ്റ്റ് സംഘടനകളുടെ നിരോധനം നീക്കിയത്.

1992 മെയ്മാസത്തിലാണ് അന്നത്തെ കോൺഗ്രസ് സർക്കാർ പീപ്പിൾസ് വാർഗ്രൂപ്പിനു നിരോധനം ഏർപ്പെടുത്തിയത്. മുൻമന്ത്രിയും പി.വി. നരസിംഹറാവുവിന്റെ സഹചരനുമായിരുന്ന ടി.ഹയഗ്രീവചാരിയുടെ വധത്തെത്തുടർന്നായിരുന്നു ഇത്.

1995 ൽ എൻ.ടി.രാമറാവുവിന്റെ തെലുങ്കുദേശം സർക്കാർ ഈ നിരോധനം നീക്കിയതും തെരഞ്ഞെടുപ്പുവാഗ്ദാനമെന്ന നിലയ്ക്കായിരുന്നു. പക്ഷേ 1996 ൽ ചന്ദ്രബാബുനായിഡുവിന്റെ സർക്കാർ വീണ്ടും മാവോയിസ്റ്റുകൾക്കു നിരോധനം ഏർപ്പെടുത്തുകയാണുണ്ടായത്. അതിനുശേഷം ഓരോ വർഷവും നിരോധനം പുതുക്കി വരികയായിരുന്നു.

2004 ലെ തെരഞ്ഞെടുപ്പിൽ കോൺഗ്രസ്സും മാവോയിസ്റ്റുകളും തമ്മിൽ നടത്തിയ അലിഖിതമായ സഖ്യത്തെത്തുടർന്ന് ചന്ദ്രബാബു നായിഡു പരാജയപ്പെട്ടു. ഇലക്ഷനു ശേഷം മാവോയിസ്റ്റുകൾ കൂടുതൽ ശക്തരാവുകയും പോലീസ് നക്സലൈറ്റുകളുമായി നിരന്തരം ഏറ്റുമുട്ടലുകൾ നടത്തുകയും പോലീസ് മാവോയിസ്റ്റ് സംഘടനത്തിന്റെ ഇരകളായി

വിദ്യാർത്ഥികൾ, യുവജനങ്ങൾ, ഖനിതൊഴിലാളികൾ, കൂലിപ്പണിക്കാർ എഴുത്തുകാർ, സാംസ്കാരിക പ്രവർത്തകർ മുതലായവർ ഉൾപ്പെട്ട ഏഴ് ഒറ്റു സംഘടനകളും കൂടി ഇപ്പോഴത്തെ നിരോധനത്തിന്റെ പരിധിയിൽ വരുന്നുണ്ട്.

നിരോധിച്ച സംഘടനകൾ ഇവയാണ്. സി.പി.ഐ (മാവോയിസ്റ്റ്) റാഡിക്കൽ യൂത്ത് ലീഗ്, റൈത്തുകൂലിസംഘം, റാഡിക്കൽ സ്റ്റുഡൻസ് യൂണിയൻ, സിംഗരേണി കാർമിക സമാഖ്യ, വിപ്ലവ കാർമിക സമാഖ്യ, ആൾ ഇന്ത്യാ റവലൂഷനറി സ്റ്റുഡന്റ് ഫെഡറേഷൻ, റവല്യൂഷനറി റൈറ്റേഴ്സ് അസോസിയേഷൻ

തെലുങ്കുദേശം പാർട്ടിയുടേതിനെക്കാൾ കടുത്ത നിലപാടാണ് കോൺഗ്രസ്സ് സർക്കാർ സ്വീകരിച്ചിട്ടുള്ളത്. വിരാസം എന്ന സംസ്കാരിക സംഘടനയെ അടിയന്തരാവസ്ഥക്കാലത്തുപോലും നിരോധിച്ചിട്ടില്ല. വരവരറാവുവും ജി.കല്യാൺറാവും ഗദ്ദറും ഒക്കെ അംഗങ്ങളായുള്ള ഈ സംഘടനയെ നിരോധിക്കുക മാത്രമല്ല വരവരറാവുവിനെ അറസ്റ്റു ചെയ്തു ജയിലിലടയ്ക്കുകയും ചെയ്തു. ജനങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനു പകരം മാവോയിസ്റ്റുകളെ ഉന്മൂലനം ചെയ്യാനാണ് സർക്കാരിന്റെ ശ്രമം. സംസ്ഥാനത്തെ ഭൂരിപക്ഷം വരുന്ന ജനങ്ങളെ ബാധിക്കുന്ന പ്രശ്നങ്ങളിലൊന്നും സർക്കാരിനു താൽപര്യമില്ലാതായിരിക്കുന്നു.

ചന്ദ്രബാബുനായിഡുവിന്റെ ഐ.ടി വിപ്ലവം ഗ്രാമങ്ങൾക്കു ഗുണം ചെയ്തില്ലെന്നും ഗ്രാമീണ ആന്ധ്രയുടെ പ്രശ്നങ്ങൾ പരിഹരിക്കാൻ പ്രതിജ്ഞാബദ്ധമാണു താനെന്നും ജനങ്ങളെ ബോധ്യപ്പെടുത്തി അധികാരത്തിലേറിയ ആളാണ് വൈ.എസ്.രാജശേഖരറെഡ്ഡി. വാഗ്ദാനങ്ങൾ ജലരേഖകളാണെന്നു തെളിയിക്കുന്നതരത്തിലാണ് ഭരണത്തിലേറിയതിനുശേഷം തെലുങ്കാനാ സമരത്തോടും നക്സലൈറ്റ് പ്രസ്ഥാനങ്ങളോടും വൈ.എസ് രാജശേഖരറെഡ്ഡി പ്രതികരിച്ചത്. നക്സലൈറ്റുകളെ അടിച്ചമർത്തുന്നതിലൂടെ തെലുങ്കാനാ സമരത്തെയും ഇല്ലാതാക്കാമെന്ന വ്യാമോഹവും മുഖ്യമന്ത്രിക്കുണ്ട്.

അല്ലെങ്കിൽത്തന്നെ ഒളിവിൽ പ്രവർത്തിക്കുന്നവയാണ് മാവോയിസ്റ്റ് സംഘടനകൾ. അവയ്ക്കെതിരെ നിരോധനം വന്നതുകാരണം പോലീസിന് അഴിഞ്ഞാടാനുള്ള അവസരം ലഭിക്കുമെന്നു മാത്രമല്ല അടിയന്തരാവസ്ഥയിലെക്കാൾ കൊടിയ പോലീസ്ഭീകരതയ്ക്ക് ജനങ്ങൾ ഇരയാവുകയും ചെയ്യും.

വരവരറാവുവിനെയും ജി. കല്യാൺ റാവുവിനെയും അറസ്റ്റുചെയ്തത് സർക്കാർ നക്സലൈറ്റ് സംഭാഷണങ്ങളുടെ രഹസ്യ ദൂതന്മാരായി പ്രവർത്തിച്ചുവെന്ന കുറ്റം ആരോപിച്ചാണ്. വരവരറാവുവിന്റെ അറസ്റ്റിൽ പ്രതിഷേധിച്ച് കല്യാൺറാവു പത്രസമ്മേളനം നടത്തിക്കൊണ്ടിരിക്കെയാണ് അദ്ദേഹത്തെ അറസ്റ്റുചെയ്തത്. അറസ്റ്റുവാറണ്ടിന്റെ ആവശ്യമില്ലാത്ത ആന്ധ്രപ്രദേശ് പൊതു സുരക്ഷാനിയമത്തിന്റെ 81-ാം വകുപ്പു പ്രകാരമാണ് ഇരുവരെയും അറസ്റ്റുചെയ്തത്.

സ്വാതന്ത്ര്യം ലഭിച്ച് ആറുദശകങ്ങളായിട്ടും നീതി ലഭിക്കാത്ത സാധാരണക്കാരന്റെ പക്ഷത്തുനിന്നുകൊണ്ടാണ് നക്സലൈറ്റുകൾ പൊരുതുന്നത്. സമാധാനപരമായ സമരങ്ങൾ ഫലം കാണാതെവന്നപ്പോഴാണ് അക്രമത്തിന്റെ വഴിക്ക് ബഹുജനപ്രസ്ഥാനങ്ങൾ നീങ്ങിയതും. രാഷ്ട്രീയക്കാരും ഉദ്യോഗസ്ഥരുമടങ്ങുന്ന മാഫിയാകളുടെ പ്രവർത്തനങ്ങൾക്കു തടയിടാനാണ് നക്സലുകൾ ശ്രമിക്കുന്നത്.

ദേശീയ ആഭ്യന്തര മന്ത്രാലയത്തിന്റെ കണക്കുകളനുസരിച്ച് രാജ്യത്തെ 167 ജില്ലകളിൽ മാവോയിസ്റ്റുകൾ സജീവമാണ്. ആന്ധ്രപ്രദേശ്, മഹാരാഷ്ട്ര, മധ്യപ്രദേശ്, രാജസ്ഥാൻ, ഒറീസാ, ഉത്തർപ്രദേശ്, തമിഴ്നാട്, കർണാടക എന്നീസംസ്ഥാനങ്ങളിലെല്ലാം മാവോയിസ്റ്റുകൾ സർക്കാരുകൾക്കു തലവേദനയാണ്. നേപ്പാളിലെ മാവോയിസ്റ്റുകളുമായും ശ്രീലങ്കൻതീവ്രവാദികളുമായും നക്സലുകൾക്ക് അടുത്ത ബന്ധമുണ്ട്.

നക്സലിസമെന്നത് കേവലമൊരു ക്രമസമാധാന പ്രശ്നമായി മാത്രം കൈകാര്യം ചെയ്യാനാണ് സർക്കാരുകൾക്കു താൽപര്യം യാഥാർത്ഥ്യങ്ങളിൽ നിന്ന് ഒളിച്ചോടുന്ന ഈ സർക്കാർ നയമാണ് നക്സലിസത്തിന്റെ വളർച്ചയ്ക്കു തന്നെ പ്രധാന കാരണം. നക്സൽ സ്വാധീനമുള്ള പ്രദേശങ്ങളിലെ സാധാരണ ജനങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കാനോ പഠിക്കാനോ സർക്കാരുകൾ തയ്യാറാവുന്നില്ല. കാശ്മീരിലെയോ പഞ്ചാബിലെയോ തീവ്രവാദപ്രസ്ഥാനങ്ങളിൽ നിന്നും തുലോം ഭിന്നമാണ് മാവോയിസ്റ്റുകൾ ചെയ്യുന്ന അടിസ്ഥാനപ്രശ്നങ്ങൾ. ജനങ്ങളിൽ നിന്നും അകന്ന് ഭരണക്കസേരകളിലിരിക്കുന്ന നേതാക്കന്മാരും അവരുടെ പിണിയാളുകളായ ഉദ്യോഗസ്ഥ സമൂഹവും ഇന്ത്യൻ ഗ്രാമങ്ങളുടെ യഥാർത്ഥപ്രശ്നങ്ങൾ കാണാതെ പോകുന്തോറും അവിടങ്ങളിൽ അതിവാദപ്രസ്ഥാനങ്ങൾ രക്തരൂക്ഷിതമായി നിലനിലയ്ക്കുക തന്നെ ചെയ്യും. നിരോധനം നിലനിൽക്കുമ്പോഴാണ് ഏത് അതിതീവ്രവാദ പ്രസ്ഥാനവും കൂടുതൽ ശക്തമായി തിരിച്ചടിക്കുന്നതും.



# 'അരങ്ങൊഴിയുന്ന അച്യുതൻ' അരങ്ങുവാഴുമ്പോൾ

കൊമ്പൻ ആന്റണിക്ക് ആദ്യപ്രതി നൽകിക്കൊണ്ട് 'അരങ്ങൊഴിയുന്ന അച്യുതൻ'ന്റെ പ്രകാശനകർമ്മം ഡോ. കെ. കെ. എൻ. കുറുപ്പ് നിർവ്വഹിക്കുന്നു.

സുധാകരൻ രാമന്തളി രചിച്ച 'അരങ്ങൊഴിയുന്ന അച്യുതൻ' എന്ന നോവലിന്റെ പ്രകാശനകർമ്മം ബാംഗ്ലൂർ റൈറ്റേഴ്സ് ആൻഡ് ആർട്ടിസ്റ്റ് ഫോറത്തിന്റെയും കൈരളി കലാസമിതിയുടെയും ആഭിമുഖ്യത്തിൽ നടന്ന ചടങ്ങിൽ വച്ച് ഐക്യരാഷ്ട്രസഭയുടെ മുൻ ചീഫ് ടെക്നിക്കൽ അഡൈ്വസർ കൊമ്പൻ എ. ആന്റണിക്ക് ആദ്യപ്രതി നൽകിക്കൊണ്ട് കോഴിക്കോട് സർവ്വകലാശാല മുൻ വൈസ് ചാൻസലർ ഡോ. കെ.കെ.എൻ കുറുപ്പ് നിർവ്വഹിച്ചു.

കൈരളി കലാസമിതി സെക്രട്ടറി വി. വേണുഗോപാൽ അധ്യക്ഷത വഹിച്ചയോഗത്തിൽ റൈറ്റേഴ്സ് ഫോറം സെക്രട്ടറി വിഷ്ണുമംഗലം കുമാർ സ്വാഗതം പറഞ്ഞു. ദക്ഷിണേന്ത്യൻ ഫോക്‌ലോർ സൊസൈറ്റി സെക്രട്ടറി ഡോ. ഗോവിന്ദവർമ്മ രാജ, റൈറ്റേഴ്സ് ഫോറം പ്രസിഡന്റ് എൻ.എ.എസ് പെരിഞ്ഞനം മലയാളം മീഡിയ മനേജിങ് എഡിറ്റർ സി.പി.രാധാകൃഷ്ണൻ, ടി.പി.കിഷോർ മുതലായവർ പ്രസംഗിച്ചു. നോവലിസ്റ്റ് സുധാകരൻ രാമന്തളി മറുപടി പ്രസംഗം നടത്തി. കെ.പി സേതുമാധവൻ കൃതജ്ഞതപറഞ്ഞു.

സ്വന്തം ചോരയും വിയർപ്പും കൊടുത്തു കെട്ടിപ്പടുത്ത പ്രസ്ഥാനത്തിൽ നിന്നും പുറന്തള്ളപ്പെടുന്ന അച്യുതൻ എന്ന ട്രേഡ് യൂണിയൻ പ്രവർത്തകന്റെ ധർമ്മസങ്കടങ്ങളുടെ കഥ പറയുന്ന നോവലാണ് 'അരങ്ങൊഴിയുന്ന അച്യുതൻ.'

പ്രകാശനകർമ്മം നിർവ്വഹിച്ചുകൊണ്ട് ഡോ. കെ. കെ. എൻ കുറുപ്പ് നടത്തിയ പ്രഭാഷണത്തിലെ പ്രസക്ത ഭാഗങ്ങൾ:

കേരളത്തിന്റെ തന്നെ സാംസ്കാരിക പ്രവർത്തനത്തിന്റെ ഭാഗമാണ് ഈ പരിപാടി. സുധാകരൻ രാമന്തളിയുടെ നോവൽ ഈ കാലഘട്ടത്തിന്റെ പ്രതിഫലനം ഉൾക്കൊള്ളുന്നതാണ്. സാഹിത്യരംഗത്തു സജീവമാണെങ്കിലും സുധാകരൻ രാമന്തളി നിരന്തരമായി പ്രസിദ്ധീകരിക്കുന്ന ആളല്ല.

ട്രേഡ് യൂണിയനുകൾ കെട്ടിപ്പടുത്തവർ സംഘടനയിലെ അനാരോഗ്യ പ്രവണതകളാൽ പുറന്തള്ളപ്പെടുന്ന അവസ്ഥ ചിത്രീകരിക്കുന്ന ഈ നോവൽ വായിക്കാൻ കഴിഞ്ഞതിൽ എനിക്കു ചാരിതാർത്ഥ്യമുണ്ട്. ഓരോ പേജും ഒരു ചരിത്ര ഗവേഷണ പ്രബന്ധത്തിന്റെ താളുകൾ പോലെയാണ്.

ഇന്ത്യയിലെ തന്നെ ഏറ്റവും പ്രശ്നം നിറഞ്ഞ സർവ്വകലാശാലയാണ് കോഴിക്കോട് എന്നത് അതിനു നേതൃത്വം നൽകിയ ആളെന്ന നിലയിൽ എനിക്കു പറയാൻ കഴിയും. പ്രസ്ഥാനങ്ങൾ കെട്ടിപ്പടുത്തവർ പുതിയ ആശയങ്ങൾക്കു കീഴ്പ്പെടുമ്പോഴത്തെ അവസ്ഥ അനുഭവിച്ചാലേ അറിയാൻ കഴിയൂ.

മൂല്യങ്ങൾ നിലനിർത്തുക സമൂഹത്തിന്റെ ബാധ്യതയാണ്. അച്യുതന്മാർ വീണ്ടും വരാതെ മുന്നോട്ടു പോകാനാകില്ല. അതിനു നേതൃത്വം കൊടുക്കേണ്ടതു രാഷ്ട്രീയ പ്രവർത്തകരാണോ ? ഉണങ്ങിയ മരത്തിൽ നിന്നു പൂക്കളുണ്ടാവില്ല. മരങ്ങളെ ഉണക്കാതെ നിലനിർത്തേണ്ടത് നമ്മുടെ കടമയാണ്.

ദേശീയപ്രസ്ഥാനത്തിന് അതിന്റേതായ മികച്ച മൂല്യമുണ്ടായിരുന്നു. ആ മൂല്യം നഷ്ടപ്പെട്ടതിനാലാണ് കൂടുതൽ കൂടുതൽ പ്രശ്നങ്ങളിലേക്ക് നാം പൊയ്ക്കൊണ്ടിരിക്കുന്നത്.

സ്വാതന്ത്ര്യത്തിന്റെ പ്രതിഫലനം എന്താണ്? നാം വിഭാവനം ചെയ്ത സോഷ്യലിസത്തിന്റെ സത്ത ഇന്നെവിടെ നില്‍ക്കുന്നു? ഭരണാധികാരികൾക്കു പ്രതിബദ്ധത ഇല്ല.

കേരളത്തിലെ വിദ്യാഭ്യാസമെന്നത് ഊഷരഭൂമിയിൽ പെയ്യുന്ന മഴത്തുള്ളിയാണ്. ആദിവാസികളിൽ നിന്നും എത്രപേർ ഉന്നത വിദ്യാഭ്യാസം നേടുന്നുണ്ട്? വ്യക്തിപരമായി പറഞ്ഞാൽ സമൂഹം എന്നെ വളർത്തിയെടുക്കുകയായിരുന്നു.

വിദ്യാഭ്യാസം സേവനമാണ്. വിദ്യാഭ്യാസത്തിന്റെ അവസരങ്ങൾ തുല്യമാക്കിക്കൊണ്ടേ സോഷ്യലിസം നടപ്പാക്കാൻ കഴിയൂ. കോടതികൾ വിധിക്കുമ്പോൾ പതിനായിരക്കണക്കിനാളുകളുടെ ഭാവി അനിശ്ചിതത്തിലാവുകയാണ്. സാമൂഹ്യമാറ്റങ്ങൾ താഴ്ന്ന തലങ്ങളിൽ ഉണ്ടാവുന്നില്ല. ലോകത്തൊരു രാഷ്ട്രത്തിലും ഇതു പോലൊരു പ്രക്രിയ നടക്കുന്നില്ല.

അമേരിക്കയിലും മറ്റും ജനങ്ങളുടെ പരാതി സർക്കാർ കൃത്യതയോടെ താഴ്ന്ന തലങ്ങളിൽ ശ്രദ്ധിക്കുന്നുവെന്നാണ്. ഇവിടെ നേരെ മറിച്ചും. നമ്മുടെ ഗവേഷണ പ്രക്രിയ തകർന്നുകൊണ്ടിരിക്കുന്നു. അന്താരാഷ്ട്രക്കരാറുകളുടെ നടത്തിപ്പെങ്ങനെയാണെന്നു പോലും അറിയാത്ത വിധത്തിൽ അജ്ഞരാണു ജനങ്ങൾ.

സയൻസ് മാത്രമല്ല സാമൂഹ്യ വികസനത്തിലൂന്നിയ പ്രത്യയശാസ്ത്രപരമായ കാഴ്ചപാട് ഇന്ത്യൻ സമൂഹത്തിനു നഷ്ടപ്പെട്ടിരിക്കുന്നു. കത്തുന്ന പുരയിൽ നിന്ന് ഊരുന്ന കൊള്ളി ലാഭം എന്ന വീക്ഷണമാണിന്നു നമ്മെ നയിക്കുന്നത്. മാനവ മൂല്യങ്ങളുള്ള വിദ്യാഭ്യാസത്തിനു മാത്രമേ സാമൂഹിക മാറ്റം സാധ്യമാക്കാനാവൂ.

> കോഴിക്കോട് ഇന്ത്യയിലെ ഏറ്റവും കൂടുതൽ പ്രശ്നങ്ങൾ നിറഞ്ഞ സർവ്വകലാശാല:
> — കെ. കെ. എൻ. കുറുപ്പ്

**ഇന്ത്യൻ സർവ്വകലാശാലകളിൽ ഏറ്റവുമധികം പ്രശ്നങ്ങളുള്ളത് കോഴിക്കോട് സർവ്വകലാശാലയിലാണെന്ന് അതിനു നേതൃത്വം നൽകിയ ആളെന്ന നിലയിൽ തനിക്ക് പറയാൻകഴിയുമെന്ന് കോഴിക്കോട് സർവ്വകലാശാല മുൻ വൈസ് ചാൻസലറും പ്രസിദ്ധ ചരിത്രഗവേഷകനുമായ ഡോ. കെ. കെ. എൻ. കുറുപ്പ് പ്രസ്താവിച്ചു.**

**സുധാകരൻ രാമന്തളി രചിച്ച അരങ്ങൊഴിയുന്ന അച്യുതൻ എന്ന നോവലിന്റെ പ്രകാശനകർമ്മം നിർവ്വഹിച്ചുകൊണ്ടു സംസാരിക്കുകയായിരുന്നു ഡോ. കുറുപ്പ്.**

ഡോക്ടറും എഞ്ചിനീയറും ആവുകയെന്നല്ലാതെ സയന്റിസ്റ്റാവണം, അധ്യാപകനാവണം എന്നു പറയുന്ന കുട്ടികളെത്രയുണ്ട്? ചികിത്സയ്ക്കു പ്രതിഫലം വാങ്ങിയാൽ താൻ നടത്തുന്ന ചികിത്സ ഫലിക്കില്ലെന്ന തത്വശാസ്ത്രമാണു നമ്മുടെ പരമ്പരാഗത ഭിഷഗ്വരന്മാരെ ഭരിച്ചിരുന്നത്. 'എനിക്കു ഡോക്ടറാവണം' എന്നു പറയുന്ന വിദ്യാർത്ഥി നാളെ ഡോക്ടറായെത്തുമ്പോൾ അവൻ ചെയ്യുന്നതെന്താണ്.

നഷ്ടപ്പെട്ട മൂല്യങ്ങളെ തിരിച്ചുകൊണ്ടുവരാൻ നാം എവിടെ നിന്നു തുടങ്ങണം ? ഉണ്ടാക്കപ്പെടുന്ന സമ്പത്തിൽ എത്ര എനിക്കു കിട്ടും എന്ന ചിന്തയാണിന്നു വ്യക്തിയെ ഭരിക്കുന്നത്.

സമൂഹത്തിന്റെ ചികിത്സ എവിടെ നിന്നാരംഭിക്കണം?

അശോകന്റെ പതിമ്മൂന്നാം ശാസനത്തിൽ ഒരു പ്രസ്താവനയുണ്ട്. "ഞാനെവിടെയായാലും, ഭക്ഷണശാലയിലോ കുളിമുറിയിലോ എവിടെയുമാകട്ടെ എന്റെ പ്രജകളെ എന്നെ കാണാൻ അനുവദിക്കുക."

ഇന്നത്തെ ഭരണാധികാരികളിതു പറയാൻ കഴിയും. ?

വ്യക്തികളുടെ മാനസികമായ മാറ്റം കൊണ്ടുമാത്രമേ സമൂഹത്തിനാകെത്തന്നെ മാറാൻ കഴിയൂ. ന്യായവും നീതിയും നടപ്പാക്കേണ്ടുന്ന കോടതികളുടെ രീതികൾ മാറുകയാണ്. ഭരണഘടനാപരമായ അവകാശങ്ങൾ നിലനിർത്തേണ്ടതു കോടതിയുടെ കടമയാണെന്നു കരുതുന്ന എത്ര ജഡ്ജിമാർ നമുക്കുണ്ട്? വിദ്യാഭ്യാസരംഗം തകരുന്നതിൽ കോടതികൾക്കുള്ള പങ്ക് വലുതാണ്.

പ്രതിരോധത്തിന്റെ കാഴ്ചപ്പാടുകൾ മാറിപ്പോയിരിക്കുന്നു. ഇന്നു രാജ്യങ്ങളെ നിലനിർത്തുന്നതു സൈനികശക്തിയല്ല നയതന്ത്ര ചർച്ചകളാണ്.

ഓരോ രംഗത്തുനിന്നും ഘട്ടം ഘട്ടമായി പിൻവലിയുമ്പോൾ രാഷ്ട്രം അടിമത്തത്തിലേക്കു പോകും. ഡോ. കെ. കെ. എൻ കുറുപ്പ് പറഞ്ഞു.

വൈകാരികമായി വല്ലാത്ത അസ്വസ്ഥത സൃഷ്ടിക്കാൻ 'അരങ്ങൊഴിയുന്ന അച്യുതൻ' എന്ന കൃതിക്കു കഴിഞ്ഞുവെന്ന് ദക്ഷിണേന്ത്യൻ ഫോക്‌ലോർ സൊസൈറ്റി സെക്രട്ടറി ഡോ. ഗോവിന്ദവർമ്മരാജ പറഞ്ഞു.

ബാംഗ്ലൂർ മലയാളി റൈറ്റേഴ്സ് & ആർട്ടിസ്റ്റ്സ് ഫോറം പ്രസിഡന്റ് എൻ. എ. എസ്. പെരിഞ്ഞനം സുധാകരൻ രാമന്തളിയുടെ നോവലിനെ ഇങ്ങനെ വിലയിരുത്തി.

മൂല്യത്തകർച്ച സമൂഹത്തെ കാർന്നു തിന്നുകൊണ്ടിരിക്കുന്നു. സകല മേഖലകളിലും സത്യധർമ്മാദികൾക്കു സ്ഥാനമില്ലാതായിരിക്കുന്നു. സംഘടിത മതങ്ങൾ ശക്തി പ്രാപിച്ചു കൊണ്ടിരിക്കുന്നു. മതദർശനങ്ങൾ ഉദ്ഘോഷിക്കുന്ന മതനേതാക്കൾക്കു പോലും അതിന്നനുസരിച്ചു ജീവിതം നയിക്കാനാവുന്നില്ല.

ഇന്ത്യയുടെ ധാർമ്മിക അധഃപതനത്തെ പുനർവ്യാഖ്യാനിക്കുകയാണ്. 'അരങ്ങൊഴിയുന്ന അച്യുതൻ' എന്ന നോവലിലൂടെ സുധാകരൻ രാമന്തളി. വാസ്തവത്തിൽ അച്യുതൻ അരങ്ങൊഴിയുന്നില്ല. ഒരുപാട് അച്യുതന്മാരെ സൃഷ്ടിച്ചുകൊണ്ടാണ് അച്യുതൻ പോകുന്നത്.

തീവ്രമായ ജീവിതാനുഭവങ്ങൾ കൊണ്ടും ശക്തമായ കഥാപാത്രാവിഷ്കരണം കൊണ്ടും സാഹിത്യ മേന്മകൊണ്ടും മികച്ച കൃതിയാണ് അരങ്ങൊഴിയുന്ന അച്യുതൻ എന്ന് എൻ. എ. എസ്. പെരിഞ്ഞനം അഭിപ്രായപ്പെട്ടു.

സാഹിത്യരംഗത്തു പ്രത്യേക ഇടം നേടണമെന്നാഗ്രഹിച്ചല്ല ഈ നോവൽ രചിച്ചതെന്ന് മറുപടി പ്രസംഗത്തിൽ നോവലിസ്റ്റ് സുധാകരൻ രാമന്തളി പറഞ്ഞു.

എഴുതാനുള്ള ശേഷി നഷ്ടപ്പെട്ടിട്ടില്ലെന്നു തോന്നിയതുകൊണ്ടാണ് ഇതിന്റെ രചനയ്ക്കു മുതിർന്നത്. കഥാപാത്രങ്ങളിൽ 80 ശതമാനം അച്യുതനും 20 ശതമാനം ഗോവിന്ദനും ഞാൻ തന്നെയാണ്.

അംഗീകൃത നോവൽ രൂപങ്ങളൊന്നും ഇതിനായി ഉപയോഗിച്ചിട്ടില്ല. അനുഭവങ്ങൾ അതേ പോലെ എഴുതി വച്ചിട്ടുണ്ട്. പക്ഷെ പ്രകാശമാനമായ ലോകത്തേക്കുള്ള പ്രതീക്ഷയെന്ന നിലയിൽ ഒരാളെ തൊട്ടുണർത്താൻ കഴിഞ്ഞില്ല എന്റെ അനുഭവം അതിന്നനുവദിക്കുന്നില്ല-സുധാകരൻ രാമന്തളി പറഞ്ഞു.

KK 6.2.2000

# ഇന്ത്യൻ ശബ്ദ സിനിമയുടെ പിതാവ്

എസ്. സലിംകുമാർ

1931 മാർച്ച് 14. ബോംബെയിലെ മെജസ്റ്റിക് സിനിമാതിയേറ്ററിനുമുമ്പിൽ രാവിലെ മുതൽ തന്നെ ആൾക്കൂട്ടമായി. ഉച്ച കഴിഞ്ഞു മൂന്ന് മണിക്ക് തുടങ്ങേണ്ട പ്രദർശനത്തിനുള്ള ടിക്കറ്റെടുക്കാൻ ജനക്കൂട്ടം തിക്കിത്തിരക്കുകയാണ്. ഉച്ചയായതോടെ അനിയന്ത്രിതമായ ജനക്കൂട്ടത്തെ നേരിടാൻ പൊലീസിനെ വിളിക്കേണ്ടിവന്നു. നാലണ വിലയുള്ള ടിക്കറ്റ് അഞ്ചുരൂപമുതൽ അമ്പതുരൂപവരെ വിലയ്ക്ക് കരിഞ്ചന്തക്കാർ വിറ്റു. അതായത് ടിക്കറ്റ് വിലയുടെ ഇരുപതിരട്ടി മുതൽ ഇരുന്നൂറിരട്ടിവരെയായിരുന്നു കരിഞ്ചന്തയിലെ വില. ഇതൊരു സർവ്വകാല റിക്കാർഡ് ആയിരിക്കണം. ഏതാണെന്നല്ലേ ആ ചലച്ചിത്രം? വെറും ചലച്ചിത്രമല്ല, ഇന്ത്യയിലെ ആദ്യത്തെ ശബ്ദിക്കുന്ന ചലച്ചിത്രം 'ആലം ആരാ.' സംവിധാനം, ശബ്ദലേഖനം, നിർമ്മാണം- ആർദേശിർ ഇറാനി

1885 ഡിസംബർ 10 ന് പൂനയിലാണ് ആർദേശിർ ഇറാനി ജനിച്ചത്. ബോംബെയിലാണ് വിദ്യാഭ്യാസം നടത്തിയത്. കുറെക്കാലം അദ്ധ്യാപകനായി ജോലി നോക്കി. പിന്നെ റേഷനിംഗ് ഇൻസ്പെക്ടറായി. അതും കഴിഞ്ഞു പൊലീസ് ഇൻസ്പെക്ടറായി. കൂടെക്കൂടെ ജോലി മാറുന്ന ശീലം വിട്ട് പിതാവിന്റെ കടയുടെ നടത്തിപ്പ് ഏറ്റെടുത്തു. സംഗീതോപകരണങ്ങളും ഗ്രാമഫോൺ റിക്കാഡുകളും വില്ക്കുന്ന കടയായിരുന്നു അത്.

സിനിമയുമായി ഏറ്റവുമാദ്യം അദ്ദേഹം ബന്ധപ്പെടുന്നത് ടെന്റ് സിനിമാക്കാർക്ക് വിദേശ ചിത്രങ്ങൾ വിതരണം ചെയ്തുകൊണ്ടാണ്. അതുകഴിഞ്ഞ് 'യൂണിവേഴ്സൽ' എന്ന പ്രശസ്ത ഹോളിവുഡ് കമ്പനിയുടെ ഇന്ത്യയിലെ പ്രതിനിധിയായി.

1921 ൽ ആർദേശിർ ഇറാനി ഗിർഗാവിൽ 'മെജസ്റ്റിക്' സിനിമാ തിയേറ്റർ സ്ഥാപിച്ചു. അതിനടുത്ത വർഷം തന്റെ സുഹൃത്തായ അബ്ദുൾ യൂസഫ് അലിയുടെ പങ്കാളിത്തത്തോടെ അലക്സാണ്ഡ്രാ സിനിമാ തിയേറ്റർ അദ്ദേഹം വിലയ്ക്കു വാങ്ങി. ന്യൂയോർക്കിൽനിന്നും ഛായാഗ്രഹണം പഠിച്ചുവന്ന ഭോഗിലാൽ ദവേയും ആർദേശിർ ഇറാനിയും ചേർന്ന് 1921 അവസാനം സ്റ്റാർഫിലിം കമ്പനിയുടെ ബാനറിൽ നിർമ്മിച്ച 'വീർ അഭിമന്യു' 1922 ൽ പ്രദർശനത്തിനെത്തി.

**പുതിയ നൂറ്റാണ്ടിൽ കാലുകുത്തിയപ്പോൾ ഇന്ത്യൻ ചലച്ചിത്രരംഗത്തെ പലരും വിസ്മരിച്ച വ്യക്തിയാണ് ആർദേശിർ ഇറാനി. ഇന്ത്യയിലെ ആദ്യത്തെ ശബ്ദചിത്രത്തിന്റെ പിതാവായ ഇറാനി 250-ലേറെ ചിത്രങ്ങൾ നിർമ്മിച്ചിട്ടുണ്ടെന്ന് ഇന്നുപലർക്കും അറിയില്ല.**



ആർദേശിർ ഇറാനി; 1885-1969

1925 ൽ 'മെജസ്റ്റിക് ഫിലിം കമ്പനി' വിട്ട് 'റോയൽ ആർട്ട് സ്റ്റുഡിയോ' സ്ഥാപിച്ചു. ഒരു വർഷത്തിനിടയിൽ 'മൂലരാജ് സോളങ്കി' മുതലായ ചില ചിത്രങ്ങൾ നിർമ്മിച്ചു. 1926-ലാണ് ആർദേശിർ ഇറാനി ഇമ്പീരിയൽ കമ്പനി തുടങ്ങിയത്. അതേവർഷം തന്നെ ന്യൂയോർക്കിൽ 'ഡോൺ ജ്വാൺ' എന്ന ശബ്ദചിത്രം പ്രദർശിപ്പിച്ചതറിഞ്ഞതുമുതൽ ശബ്ദചിത്ര നിർമ്മാണത്തിനുള്ള തയ്യാറെടുപ്പുകൾ അദ്ദേഹം തുടങ്ങി. 1929 ഫെബ്രുവരിയിൽ കൽക്കത്തയിലെ മോഡേൺ തിയേറ്റേഴ്സ് 'മെലഡി ഓഫ് ലവ്' എന്ന വിദേശി ശബ്ദചിത്രം ഇന്ത്യയിൽ പ്രദർശിപ്പിച്ചുതുടങ്ങിയതോടെ ആർദേശിർ ഇറാനി സമ്പൂർണ്ണ ഇന്ത്യൻ ശബ്ദ ചിത്രമെന്ന തന്റെ ലക്ഷ്യത്തിലേക്ക് കൂടുതൽ അടുത്തു. അധികം വൈകാതെ ഇറാനിയുടെ അഭിലാഷം യാഥാർത്ഥ്യമായി. ആലം ആരാ ആയിരുന്നു ഇന്ത്യയിലെ ആദ്യത്തെ ശബ്ദചിത്രം.

ചിത്രത്തിന്റെ ഭാഷ ഹിന്ദിയും ഉറുദുവും കലർന്ന അക്കാലത്തെ പാർസി നാടകങ്ങളിലെ അതിഭാവുകത്വം കലർന്ന 'മണിപ്രവാള' ഭാഷയായിരുന്നു. ശബ്ദചിത്രമാണെങ്കിലും ചിത്രത്തിലെ നായകന് ഒരു ഡയലോഗുപോലും ഇല്ലായിരുന്നു. ചിത്രത്തിന്റെ നിർമ്മാണം (ഇമ്പീരിയൽ ഫിലിം കമ്പനി), സംവിധാനം ഇവ കൂടാതെ ശബ്ദലേഖനവും ആർദേശിർ ഇറാനി തന്നെ നിർവ്വഹിച്ചു.

ആർദേശിർ ഇറാനി 1969 ഒക്ടോബർ 14 ന് തന്റെ 84-ാമത്തെ വയസ്സിൽ അന്തരിച്ചു.



# അതിർത്തിയിൽ പാക് പടയൊരുക്കം



**സലിം കുമാർ**

അത്യാധുനിക ആയുധങ്ങളും ടാങ്കുകളും ഉപയോഗിച്ചു നടത്തുന്ന അഭ്യാസങ്ങൾ ഇന്ത്യൻ അതിർത്തിയിൽ നിന്നാൽ വ്യക്തമായി കാണാം. നവംബർ- ഡിസംബർ മാസങ്ങളിൽ തുടങ്ങാറുള്ള ഈ അഭ്യാസങ്ങൾ

രാജസ്ഥാൻ അതിർത്തിയിൽ വൻതോതിൽ പാക്കിസ്ഥാൻ സൈനിക വിന്യാസം നടത്തിക്കൊണ്ടിരിക്കയാണ്. കാർഗിൽ യുദ്ധത്തിലേറ്റ കനത്ത തിരിച്ചടിക്കുശേഷം പാക് സൈന്യം ഏറ്റവുമധികം സജീവമായിക്കൊണ്ടിരിക്കുന്നത് രാജസ്ഥാൻ അതിർത്തിയിലാണ്. ബാഡ്മേർ, ജയ്സൽമേർ, ബീക്കാനേർ, ഗംഗാനഗർ എന്നീ നാലു ജില്ലകളിലായി രാജസ്ഥാനുമാത്രം 1047 കിലോമീറ്റർ അതിർത്തിയാണ് പാക്കിസ്ഥാനുമായുള്ളത്.

പാക്കിസ്ഥാന്റെ കരസേനയും വായുസേനയും ജയ്സൽമേർ ബാഡ്മേർ പ്രദേശത്ത് വൻതോതിൽ സൈനികാഭ്യാസങ്ങൾ നടത്തിവരികയാണ്. അതിർത്തിയുടെ 15 കിലോമീറ്റർ അടുത്തുവരെ കഴിഞ്ഞ ഒന്നരവർഷമായി ഈ യുദ്ധാഭ്യാസങ്ങൾ നിരന്തരം നടന്നുവരുന്നു.സാധാരണ ഗതിയിൽ വേനൽക്കാലത്തും ശീതകാലത്തുമാണ് പാക് സൈന്യം യുദ്ധാഭ്യാസം നടത്തുന്നത്.

വേനൽക്കാലത്തെ അഭ്യാസം ജൂൺപകുതിയോടെ അവസാനിച്ചതാണ്. കറാച്ചി ആസ്ഥാനമാക്കിയുള്ള പാക് സൈന്യത്തിന്റെ അഞ്ചാം കോറിലെ യൂണിറ്റുകളാണ് ഇവരെ നിയന്ത്രിക്കുന്നത്.

ജയ് സൽമേറിനോടു ചേർന്നു കിടക്കുന്ന കിഷൻഗഢ്, ലോംഗേ വാലയ്ക്കു തൊട്ടു കിടക്കുന്ന സാദിറാബാദ്, ഇസ്ലാംഗഢ്, സൗരാ, ബിഡ് മേറിനു തൊട്ടടുത്തുള്ള നയാഛോർ, മുനാബാ പ്രദേശങ്ങളിലാണ് സൈനികാഭ്യാസങ്ങൾ നടത്തുന്നത്.

അത്യാധുനിക ആയുധങ്ങളും ടാങ്കുകളും ഉപയോഗിച്ചു നടത്തുന്ന അഭ്യാസങ്ങൾ ഇന്ത്യൻ അതിർത്തിയിൽ നിന്നാൽ വ്യക്തമായി കാണാം. നവംബർ- ഡിസംബർ മാസങ്ങളിൽ തുടങ്ങാറുള്ള ഈ അഭ്യാസങ്ങൾ വളരെ നേരത്തേതന്നെ തുടങ്ങിയതിന്റെ മറവിൽ വൻതോതിൽ ഈ പ്രദേശത്ത് സൈനിക സമാഹരണം നടത്തുകയാണ് പാക്കിസ്ഥാൻ.

ഐ. എസ്. ഐ. ഏജൻറുമാരും കൊടും ഭീകരനായ അജ്ഹർ മെഹമൂദിന്റെ ഭീകരസംഘടനയായ ജൈശ്-എ-മുഹമ്മദിലെ അംഗങ്ങളും യുദ്ധാഭ്യാസം നേടി അതിർത്തിയിൽ താവളമടിക്കുകയാണ്. കാർഗിലിൽ നിയോഗിച്ചതിനെക്കാൾ വലിയ ഒരു വാടക സൈന്യത്തെ ഈ പ്രദേശത്ത് സദാസന്നദ്ധമാക്കി നിർത്താനാണ് പാക്കിസ്ഥാന്റെ ലക്ഷ്യം. അടുത്ത പത്തുവർഷത്തേക്കുള്ള യുദ്ധതന്ത്രങ്ങളാണ് രാജസ്ഥാൻ അതിർത്തി കേന്ദ്രീകരിച്ചുകൊണ്ട് പാക്‌സൈന്യം ആവിഷ്ക്കരിച്ചു നടപ്പാക്കിക്കൊണ്ടിരിക്കുന്നത്.

പാക്കിസ്ഥാനി അതിർത്തി സേനയുടെ ഡയറക്ടർമാരായ മേജർ ജനറൽ ആലം, മേജർ ജനറൽ കാദിർ ബലോച് എന്നിവർ





മുഷാറഫ് മേൽനോട്ടം വഹിക്കുന്നു

ഇത്തരം ഭീകര പരിശീലന ക്യാമ്പുകളിൽ നിരീക്ഷണം നടത്തിയെന്നാണു റിപ്പോർട്ടുകൾ.

അതിർത്തിയോടു ചേർന്നുകിടക്കുന്ന നാലു രാജസ്ഥാനി ജില്ലകളിൽനിന്നും ഓരോ വർഷവും നിരവധി നുഴഞ്ഞുകയറ്റക്കാരും കള്ളക്കടത്തുകാരും അറസ്റ്റിലാവാറുണ്ട്. സൈന്യത്തിന്റെയും അതിർത്തിരക്ഷാ സേനയുടെയും വെടിയേറ്റ് നിരവധി നുഴഞ്ഞുകയറ്റക്കാർ കൊല്ലപ്പെട്ടിട്ടുണ്ട്. അതേ സമയം കനത്ത സുരക്ഷാസന്നാഹങ്ങളെ അതിജീവിച്ച് നുഴഞ്ഞുകയറ്റം നടക്കുന്നുമുണ്ട്.

കഴിഞ്ഞ ഒരു വർഷത്തിനിടയിൽ ഐ.എസ്.ഐ. ഏജൻറുമാരോ, അങ്ങനെ സംശയിക്കപ്പെടുന്നവരോ ആയി നൂറുകണക്കിനാളുകളെയാണ് പോലീസ് കസ്റ്റഡിയിലെടുത്തത്. ഇവരിൽ ചിലർ പോലീസിന്റെ അശ്രദ്ധകാരണം കസ്റ്റഡിയിൽനിന്നു രക്ഷപ്പെട്ടിട്ടുണ്ട്.

അതിർത്തി ജില്ലകളെ അപേക്ഷിച്ച് ഐ.എസ്.ഐ. സാന്നിധ്യം ഇപ്പോൾ ഉൾനാടൻ ജില്ലകളിൽ വർധിച്ചു വരുന്നു. ബംഗ്ലാദേശിൽനിന്നും നേപ്പാളിൽനിന്നും ഇന്ത്യയിലേക്കു കടക്കുന്ന ഐ.എസ്.ഐ. ഏജൻറുമാരെ എളുപ്പം കണ്ടെത്താനും കഴിയുന്നില്ല.

തലസ്ഥാനമായ ജയ്പൂരിൽ മാത്രം ആയിരക്കണക്കിനു ബംഗ്ലാദേശികളാണ് താമസിക്കുന്നത്. റേഷൻ കാർഡിലും വോട്ടേഴ്സ് ലിസ്റ്റിലും പേരുള്ളവർ നിരവധിയാണ്. ഇവരിൽ പലരും ഐ.എസ്.ഐ. ഏജൻറുമാരായി പ്രവർത്തിക്കുന്നു.

കുപ്രസിദ്ധനായ ഒരു പാക് ഏജൻറ് ജയ്പൂരിലെ ഏറ്റവും വലിയ ബംഗ്ലാദേശി കോളനിയിൽ ഭിക്ഷക്കാരന്റെ വേഷത്തിൽ ഒളിവിൽ കഴിയുന്നുവെന്നും സെൽഫോൺ, ലാപ്ടോപ് മുതലായവയുമായി ഇവിടിരുന്നു സ്ഥിതിഗതികൾ നിയന്ത്രിക്കുന്നുവെന്നും മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തതാണ്.

അതിർത്തി ജില്ലകളെ അപേക്ഷിച്ച് ഐ.എസ്.ഐ. സാന്നിധ്യം ഇപ്പോൾ ഉൾനാടൻ ജില്ലകളിൽ വർധിച്ചു വരുന്നു. ബംഗ്ലാദേശിൽനിന്നും നേപ്പാളിൽനിന്നും ഇന്ത്യയിലേക്കു കടക്കുന്ന ഐ.എസ്.ഐ. ഏജൻറുമാരെ എളുപ്പം കണ്ടെത്താനും കഴിയുന്നില്ല.




## പഴമയുടെ വില

ഒരാഴ്ച പഴക്കമുള്ള കേക്കുപോലും നാമാരും തിരിഞ്ഞുനോക്കില്ല. അപ്പോഴാണ് 52 വർഷം പഴക്കമുള്ള ഒരു കേക്ക് ലണ്ടനിൽ 26000 ഡോളറിന് ലേലത്തിൽ പോയത്. 1988 ഫെബ്രുവരിയിലാണ് ഈ സംഭവം നടന്നത്. ശരിക്കും പൂപ്പൽ പിടിച്ചതായിരുന്നെങ്കിലും ആ കേക്കിന് ഒരു വലിയ പ്രാധാന്യം ഉണ്ടായിരുന്നു. ബ്രിട്ടനിലെ എഡ്വേർഡ് എട്ടാമന്റെയും വാലിസ് രാജകുമാരിയുടെയും വിവാഹവേളയിൽ ഉപയോഗിച്ചിരുന്ന കേക്കായിരുന്നു അത്.

# ഐ.എസ്.ഐ. ബന്ധം- മന്ത്രി പ്രതിക്കൂട്ടിൽ:

ഐ.എസ്.ഐ. ബന്ധം ആരോപിച്ച് രാജസ്ഥാനിലെ കൃഷിമന്ത്രിയായ തയ്യബ് ഹുസൈനെതിരെ പടനീക്കം നടത്തുകയാണ് രാജസ്ഥാനിലെ പ്രതിപക്ഷമായ ബി.ജെ.പി. കിഴക്കൻ രാജസ്ഥാനിലെ മേവാത് പ്രദേശത്ത് ഈയിടെ ഐ.എസ്.ഐ.യുടെ പ്രവർത്തനങ്ങൾ വർധിക്കുകയും, അറസ്റ്റിലായ ചിലർക്ക് തയ്യബ് ഹുസൈനുമായുള്ള ബന്ധം സംശയാസ്പദമാണെന്നും, തയ്യബ് ഹുസൈൻ പാക് ഏജൻറാണെന്നുമാണ് പ്രതിപക്ഷത്തിൻെറ ആരോപണം.



മേവാ സമുദായത്തിൽപ്പെട്ടവർ അധിവസിക്കുന്ന പ്രദേശമാണ് മേവാത്. രാജസ്ഥാനിലെ അൽവർ, ഭരത്പൂർ ജില്ലകളുടെ കുറച്ചു ഭാഗങ്ങൾ ഉൾപ്പെടുന്ന മേവാത് ഹരിയാനയോടു തൊട്ടു കിടക്കുന്നു. കഴിഞ്ഞ കുറെക്കാലമായി ഐ. എസ്.ഐ.യുടെ പ്രധാന പ്രവർത്തന മേഖലകളിലൊന്നാണു മേവാത്.



മേവ സമുദായത്തിൽപ്പെട്ട ചിലർ ഐ. എസ്.ഐ. യുടെ വലയിൽപ്പെട്ടതുകൊണ്ട് മേവകൾ മൊത്തം പാക്ചാരന്മാരാണെന്നു സ്ഥാപിക്കാനും, അതുവഴി ഈ പ്രദേശത്തെ സാമുദായിക സൗഹാർദ്ദം തകർക്കാനുമാണ് ബി.ജെ.പി. ശ്രമിക്കുന്നതെന്ന് മേവാകൾ അവരുടെ ജാതിപ്പഞ്ചായത്തു ചേർന്ന് പത്ര പ്രസ്താവന നടത്തി. സ്വാതന്ത്ര്യ സമരത്തിൽ ഈ പ്രദേശത്തെ മേവകളുടെ പോരാട്ടം അനുസ്മരിക്കുന്ന ആർക്കും മേവകൾ രാജ്യദ്രോഹികളാണെന്ന് ആരോപിക്കാൻ കഴിയില്ലെന്നും പഞ്ചായത്ത് ഓർമിപ്പിച്ചു.

തയ്യബ് ഹുസൈൻെറ കേസ് എന്തുതന്നെയായാലും മേവാത് പ്രദേശം ഐ.എസ്.ഐ.യുടെ വിളയാട്ട കേന്ദ്രങ്ങളിലൊന്നാണെന്നുള്ളതിനു വ്യക്തമായ തെളിവുകൾ പോലീസിൻെറ പക്കലുണ്ട്. ഭരത്പൂരിലെ സൈനിക ആയുധ ഡിപ്പോയ്ക്കു തീപിടിച്ച് പതിനായിരം കോടിരൂപയുടെ ആയുധങ്ങളാണു നശിച്ചത്.

തയ്യബ് ഹുസൈൻെറ ഐ.എസ്.ഐ. ബന്ധം അറിയാമായിരുന്നിട്ടും അതിനു നേർക്കു കണ്ണടയ്ക്കുകയായിരുന്നു അവിടുത്തെ (കാമാം പോലീസ് സ്റ്റേഷൻ) ഇൻസ്പെക്ടർ എന്നും സി. ബി.ഐ.യെക്കൊണ്ട് അന്വേഷണം നടത്തണമെന്നും ബി.ജെ.പി. ആവശ്യപ്പെട്ടു. കാമാം സ്റ്റേഷനിലെ ഇൻസ്പെക്ടറെ സ്ഥലംമാറ്റി.

തൻെറ പേർക്കുള്ള ആ രോപണങ്ങൾ തയ്യബ് ഹുസൈൻ നിഷേധിച്ചു. തൻെറ മന്ത്രിസഭയിലെ കൃഷിമന്ത്രിയായ തയ്യബ് ഹുസൈൻെറ പേരിലുള്ള ഐ.എസ്.ഐ. ബന്ധാരോപണം അടിസ്ഥാന രഹിതമാണെന്നും സി.ബി.ഐ.യെക്കൊണ്ട് അന്വേഷിപ്പിക്കില്ലെന്നും രാജസ്ഥാൻ മുഖ്യമന്ത്രി അശോക് ഗഹ്ലോത് വ്യക്തമാക്കി.

സംസ്ഥാനത്ത് വർധിച്ചുവരുന്ന ഐ.എസ്.ഐ. സാന്നിധ്യത്തിന് അദ്ദേഹം കേന്ദ്രത്തെ കുറ്റപ്പെടുത്തുന്നു. അതേ സമയം അതിർത്തിയിലെ ഫ്ളഡ് ലൈറ്റുകൾക്കാവശ്യമായ വൈദ്യുതി കൃത്യമായി നല്കാത്തതിന് സൈനിക ഉദ്യോഗസ്ഥർ സംസ്ഥാന സർക്കാരിനെ കുറ്റപ്പെടുത്തുന്നു.

തയ്യബ് ഹുസൈൻെറ കേസ് എന്തുതന്നെയായാലും മേവാത് പ്രദേശം ഐ.എസ്.ഐ.യുടെ വിളയാട്ട കേന്ദ്രങ്ങളിലൊന്നാണെന്നുള്ളതിനു വ്യക്തമായ തെളിവുകൾ പോലീസിൻെറ പക്കലുണ്ട്.

ഭരത്പൂരിലെ സൈനിക ആയുധ ഡിപ്പോയ്ക്കു തീപിടിച്ച് പതിനായിരം കോടിരൂപയുടെ ആയുധങ്ങളാണു നശിച്ചത്. ചുറ്റുപാടും ഉള്ള ഗ്രാമങ്ങൾക്കുണ്ടായ നാശനഷ്ടങ്ങളും കോടിക്കണക്കിനു രൂപയ്ക്കുള്ളതാണ്. തീ പിടുത്തത്തിൻെറ യഥാർത്ഥ കാരണം ഒരു ഐ.എസ്.ഐ. അട്ടിമറിയാണെന്നാണ് കരുതപ്പെടുന്നത്. അതി സ്ഫോടനശേഷിയുള്ള ആയുധങ്ങൾ കരുതിവച്ചിരുന്ന വിശാലമായ ഒരു പ്രദേശത്തു മുഴുവൻ ആൾപ്പൊക്കത്തിൽ വളർന്ന് കൊടും വേനലിൽ ഉണങ്ങിനിന്ന പുല്ല് ചെത്തിക്കളയാൻ കഴിയാതിരുന്ന കെടുകാര്യസ്ഥതയെ ഐ. എസ്.ഐ. മുതലെടുക്കുകയായിരുന്നിരിക്കണം.





ഒരുതീപ്പെട്ടിക്കൊള്ളിയേ ഐ.എസ്. ഐ.ക്ക് ഉപയോഗിക്കേണ്ടിവന്നുകാണൂ. ഇത്തരംഅശ്രദ്ധയുടെപഴുതുകൾ ഐ. എസ്.ഐ. ശരിക്കും ഉപയോഗിക്കുന്നു.

മേവാത് പ്രദേശത്തെ ഐ.എസ്.ഐ. സാന്നിധ്യം ഫലപ്രദമായി കണ്ടെത്താൻ കഴിയാതിരുന്നതാണ് ഭരത്പൂർ ആയുധശാലയിലെ തീ പിടുത്ത കാരണമെന്ന് ചില മുതിർന്ന പോലീസ് ഉദ്യോഗസ്ഥർ സംശയം പ്രകടിപ്പിക്കുന്നു. ലോക്കൽ പോലീസിൻെറ അഴിമതിയും ഉദാസീനതയും ഐ.എസ്.ഐ. മുതലെടുക്കുന്നു.



ജയ്സൽമീരിൽനിന്ന് കുപ്രസിദ്ധനായ ഒരു പാക് ഏജൻറിനെ ഒളിച്ചോടാൻ സഹായിച്ചത് ഡ്യൂട്ടിയിലുള്ള പോലീസുകാർ തന്നെയാണ്.

അൽവറിലെ എയർഫോഴ്സ് ഉദ്യോഗസ്ഥൻ അശോക് കുമാർ യാദവും, കരസേനയിലെ ചില ജവാന്മാരും അറസ്റ്റിലായത് സൈനിക രഹസ്യങ്ങൾ ഐ.എസ്.ഐ.ക്കു കൈമാറിയതിനാണ്.

രാജ്യമൊട്ടാകെ ഐ.എസ്.ഐ. വിരിച്ചിരിക്കുന്ന വലയിൽ സൈനികരും മുൻ സൈനികരും പോലീസുകാരും ഒക്കെ കണ്ണികളാണ്. ചാരവൃത്തിക്ക്കഴിഞ്ഞമാസംമധ്യപ്രദേശിൽഅറസ്റ്റിലായമലയാളിയായകൃഷ്ണൻ നായർഒരുമുൻസൈനികോദ്യോഗസ്ഥനാണ്.

രാജസ്ഥാനിലെ ശേഖാവാടി ലക്ഷ്മൺഗഢിലെ ബുടിയാനായിലെയും കിശൻഗഢിലെഹുസൈർപൂർഗ്രാമത്തിലെയുംരണ്ടു ജവാന്മാരെചാരപ്രവർത്തനംനടത്തിയതിന് കോർട്ട്മാർഷൽ ചെയ്തത് ഈയിടെയാണ്.

അശോക്കുമാർ യാദവ് അൽവറിലെ മിലിറ്ററി താവളത്തിൽനിന്ന് സുപ്രധാന വിവരങ്ങൾപാക്കിസ്ഥാനുചോർത്തിക്കൊടുത്ത കേസിൽ വിചാരണ നേരിടുകയാണ്. യാദവിനുംയൂനുസ്,ഫജരു,അബ്ദുൾമജീദ് എന്നീകൂട്ടാളികൾക്കുംരേഖകൾ എത്തിച്ചു

സലിംകുമാർ ജയ്പൂർ

കൊടുത്തത് മേല്പറഞ്ഞ രണ്ടു സൈനികരാണ്.

ഇന്ത്യൻ സൈനിക രേഖകൾ പാക്കിസ്ഥാനു കൈമാറുകമാത്രമല്ല, പാക്കിസ്ഥാൻകാരെയും അശോക് കുമാർ യാദവ് കബളിപ്പിച്ചിട്ടുണ്ട്. ഓരോ രേഖകൾക്കും പതിനായിരക്കണക്കിനു രൂപാ യാദവിനുകിട്ടി. അയാൾ സ്വന്തമായി ഒരു ടൈപ്പ് റൈറ്ററും മിലിറ്ററിയുടെ വിവിധ സീലുകളുടെ വ്യാജപ്പകർപ്പുകളും സംഘടിപ്പിച്ച് ഒറിജിനലെന്നു തോന്നിക്കുന്ന നിരവധി വ്യാജരേഖകൾ ഇല്ലാത്ത വിവരങ്ങളും ചേർത്ത് മിലിറ്ററിയുടെ സീലുംവച്ച് പാക്കിസ്ഥാനു കൈമാറി ലക്ഷക്കണക്കിനു രൂപയുടെ സമ്പാദ്യമുണ്ടാക്കി.

രാജ്യമൊട്ടാകെ ഐ.എസ്.ഐ. വിരിച്ചിരിക്കുന്ന വലയിൽ സൈനികരും മുൻ സൈനികരും പോലീസുകാരും ഒക്കെ കണ്ണികളാണ്. ചാരവൃത്തിക്ക്കഴിഞ്ഞമാസംമധ്യപ്രദേശിൽഅറസ്റ്റിലായമലയാളിയായകൃഷ്ണൻ നായർഒരുമുൻസൈനികോദ്യോഗസ്ഥനാണ്.

# പാകിസ്ഥാൻ ചാരൻ ഇവിടെ പഞ്ചായത്ത് മെമ്പർ



ബീക്കാനീർ സെക്ടറിലെ അനൂപ് ഗഢിൽ 331-ാം നമ്പർ സ്തംഭത്തിനടുത്തുകൂടി നുഴഞ്ഞു കയറാൻ ശ്രമിക്കുമ്പോഴാണ് പതിനേഴോ പതിനെട്ടോ വയസുള്ള പാക് യുവാവ് വെടിയേറ്റു വീണത്. പാക് സൈന്യം അവനെ അതിർത്തികടത്തിവിടാൻ ശ്രമിക്കുകയായിരുന്നു.

അവൻ കമ്പിവേലിക്കടുത്തെത്താറായപ്പോൾ വേറൊരു ഭാഗത്തേ്ാക്ക് അവർ വെടിവച്ചു.

അതിർത്തി സൈന്യത്തിൻെറ ശ്രദ്ധ അങ്ങോട്ടു തിരിക്കാനായിരുന്നു. പക്ഷേ, ബി.എസ്.എഫ്. അവനെ കണ്ടു കഴിഞ്ഞിരുന്നു. ഇരുകൂട്ടരുടേയും വെടിവയ്പിൽപ്പെട്ടു മരിച്ച ആ യുവാവിൻെറ ശവശരീരം ഇന്ത്യൻ ഭാഗത്തുള്ള കമ്പിവേലിയിൽ കുരുങ്ങിക്കിടന്നു.

ബാഡ്മേർ സെക്ടറിലെ 817-ാം നമ്പർ സ്തംഭത്തിനടുത്ത് കമ്പിവേലിക്കു കീഴെക്കൂടി തുരങ്കമുണ്ടാക്കി ഇപ്പുറത്തുവന്നപ്പോഴാണ് 25 വയസുള്ള ഒരു പാക് യുവാവ് ഇന്ത്യൻ സേനയുടെ വെടിയേറ്റു വീണത്. ബാഡ്മേർ പ്രദേശത്ത് കമ്പിവേലികളിൽ വൈദ്യുതി പ്രവാഹമുണ്ട്. ഇരുഭാഗത്തും ഉള്ള കന്നുകളാണ് കൂടുതലും വേലികളിൽ നിന്നു കറണ്ടടിച്ചു ചാവുന്നത്.

മുമ്പും അതിർത്തിയിൽ നുഴഞ്ഞുകയറ്റം ഉണ്ടായിരുന്നെങ്കിലും അതു കൂടുതലും കള്ളക്കടത്തിനുവേണ്ടിയായിരുന്നു. ഇപ്പോൾ ഭീകര പ്രവർത്തനങ്ങൾക്കുള്ള നുഴഞ്ഞുകയറ്റമാണ് നടക്കുന്നത്.

അതിർത്തിയിൽ കമ്പിവേലിയും, അതിർത്തി രക്ഷാസേനയുടേയും മിലിറ്ററിയുടെയും കനത്ത കാവലും പട്രോളിംഗും ഒക്കെയുണ്ട്. പക്ഷേ, വിജയകരമായ നുഴഞ്ഞുകയറ്റം ധാരാളം നടക്കുന്നുണ്ട്. കഴിഞ്ഞ ആഗസ്റ്റ് 16-ന് ഹംഗാനഗർ ജില്ലയിലെ അനൂപ് ഗഢിലെ അതിർത്തിവേലി മറികടന്ന് രണ്ടു പാക് ഏജൻറുമാർ രാജസ്ഥാനിൽ പ്രവേശിച്ചു.



12 ദിവസം അവർ യഥേഷ്ടം കറങ്ങിനടന്നു കാര്യങ്ങൾ നടത്തി. 28-ാം തീയതി തിരിച്ചു വേലിചാടാൻ അതിർത്തിയിലെത്തിയപ്പോൾ പിടിക്കപ്പെട്ടു. 25 കിലോയിൽ കൂടുതൽ ഭാരമുള്ള എന്തുസാധനം വേലിക്കടുത്തുവന്നാലും കറൻറടിക്കുന്ന വിധത്തിലാണ് വേലിയിലെ വൈദ്യുത പ്രവാഹം.

ചോദ്യം ചെയ്യലിന് അവരെ ജയ്പൂരിൽ കൊണ്ടുപോയി. സെപ്റ്റംബർ 9-നു തിരികെ സായുധരായ പോലീസുകാർക്കൊപ്പം ഗംഗാ നഗറിലേക്കു പോകുമ്പോൾ പ്രതികൾ കൈകളിൽ വിലങ്ങോടെ രക്ഷപ്പെട്ടു. അന്താരാഷ്ട്ര അതിർത്തിയും സംസ്ഥാന അതിർത്തിയും മൊത്തം സീൽ ചെയ്തു.

പിറ്റേന്ന് ചുരു ജില്ലയിലെ റീഡി ഗ്രാമത്തിൽനിന്ന് അവരെ പിടികൂടി. മുഹമ്മദ് അഖ്ലാഖ് (21), സുലൈമാൻ ഭട്ടി (20) എന്നീ യുവാക്കൾക്ക് പാക്സൈന്യം പരിശീലനം നല്കിയിട്ടുണ്ട്. പഞ്ചാബിയും ഉറുദ്ദുവുമാണിവർ സംസാരിച്ചിരുന്നത്.

ജയ് സൽമേറിലെ രാംഗഢ്, മോഹൻഗഢ് എന്നിവിടങ്ങളിൽ പാക്കിസ്ഥാനിൽ നിന്നുവന്ന മൂന്നു സ്ത്രീകൾ സുരക്ഷാ ഏജൻസികൾക്കു തലവേദനയായിരിക്കുന്നു.

> അതിർത്തി സൈന്യത്തിൻെറ ശ്രദ്ധ അങ്ങോട്ടു തിരിക്കാനായിരുന്നു. പക്ഷേ, ബി.എസ്.എഫ്. അവനെ കണ്ടു കഴിഞ്ഞിരുന്നു. ഇരുകൂട്ടരുടേയും വെടിവയ്പിൽപ്പെട്ടു മരിച്ച ആ യുവാവിൻെറ ശവശരീരം ഇന്ത്യൻ ഭാഗത്തുള്ള കമ്പിവേലിയിൽ കുരുങ്ങിക്കിടന്നു.

അതിർത്തി ജില്ലകളിൽ താമസിക്കുന്നവരുടെ ബന്ധുക്കൾ പാക്കിസ്ഥാനിൽ പലേടത്തും ഉണ്ട്. ബന്ധുക്കൾ അങ്ങോട്ടു പോവുകയും അവിടുന്ന് ഇങ്ങോട്ടുവരികയും പതിവുണ്ട്. പരസ്പരം വിവാഹ ബന്ധങ്ങളും ഉണ്ട്. ഉത്സവാഘോഷങ്ങളുടെ കാലത്ത് ബന്ധുക്കൾ കൂടുതൽ പോക്കുവരവുകൾ നടത്തുന്നു. ഈ സമയത്ത് കള്ളപാസ്പോർട്ടിലും, ആൾമാറാട്ടം നടത്തിയും ഒക്കെ ഐ.എസ്.ഐ. ഏജൻറുമാരും കടന്നുകൂടുന്നു.

അപ്പുറവും ഇപ്പുറവും ഉള്ളവർ തമ്മിൽ നിരവധി വിവാഹങ്ങൾ ഐ.എസ്.ഐ. സ്പോൺസർ ചെയ്തു നടത്തിയിട്ടുണ്ടെന്ന് സുരക്ഷാ ഉദ്യോഗസ്ഥർ പറയുന്നു.

ആറുമാസം മുമ്പു അതിർത്തി കടന്നെത്തിയ മൂന്നു സ്ത്രീകൾ സുമരി, ഗുഡി, നിയാമത് എന്നിവർ എവിടെയുണ്ടെന്നു പോലീസിന് അറിയാം. പക്ഷേ, ആളുകളുടെ നിസഹകരണം രേഖകളുടെ അഭാവം ഇവ പോലീസിനെ വലയ്ക്കുന്നു.

അതിർത്തി കടന്ന് എത്തപ്പെടുന്ന പലരുടേയും പേര് മാസങ്ങൾക്കു മുമ്പുതന്നെ വോട്ടർ പട്ടികയിലും റേഷൻ കാർഡിലും ഉൾപ്പെടുത്തുകയും അവരുടെ പേരിൽ നിയമ പ്രകാരമുള്ള ഇന്ത്യൻ പാസ്പോർട്ട് ഉണ്ടാക്കുകയോ ചെയ്തിട്ടുണ്ടാവും. അവർ ഇന്ത്യാക്കാരല്ലെന്നു തെളിയിക്കാൻ പോലീസിൻെറ പക്കൽ രേഖകൾ കാണുകയുമില്ല.

കഴിഞ്ഞ മാർച്ചുമാസത്തിൽ ബാഡ്മേർ സെക്ടറിലെ ഗഢരായിലെ വൈദ്യുതി പ്രവഹിക്കുന്ന കമ്പിവേലികൾ തടിക്കഷണങ്ങളുടെ സഹായത്തോടെ ചാടിക്കടന്ന രണ്ടുപേരുടെ കാല്പാടുകളല്ലാതെ ആളുകളെ കണ്ടുപിടിക്കാൻ സുരക്ഷാസേനയ്ക്ക് ഇതുവരെ കഴിഞ്ഞിട്ടില്ല.





ജോധ്പൂർ ജില്ലയിലെ ഫലൗദിയിൽ ഒരു പാക്കിസ്ഥാൻ പൗരൻ പഞ്ചായത്തു മെമ്പർവരെ ആയി. 1994-ൽ പാക്കിസ്ഥാൻ പാസ്പോർട്ടിൽ ഇന്ത്യയിലെത്തിയ ബിലാൽ മുഹമ്മദിൻെറ പണി കള്ളക്കടത്തും ചാരവൃത്തിയുമാണ്.

1994 ജൂലൈയിൽ അയാൾ ഇന്ത്യവിട്ടു എന്നാണ് രേഖകൾ പറയുന്നത്. പക്ഷേ, അയാൾ ഇന്ത്യ വിട്ടില്ല. എന്നുമാത്രമല്ല 1996-ൽ കാസം എന്ന പേരിൽ ഇന്ത്യൻ പാസ്പോർട്ട് ഉണ്ടാക്കുകയും ദുബായിലേക്കു പോവുകയും ചെയ്തു. ഐ.എസ്.ഐ.യുമായി നിരന്തര ബന്ധമുള്ള അയാൾ 1998-ൽ ഇന്ത്യയിൽ തിരിച്ചെത്തുകയും ഫലൗദിക്കടുത്ത് സ്ഥിരതാമസമാക്കുകയും ചെയ്തു. കഴിഞ്ഞ പഞ്ചായത്തു തെരഞ്ഞെടുപ്പിൽ മത്സരിക്കുകയും മെമ്പറാവുകയും ചെയ്തു.

സലിംകുമാർ

# രഹസ്യം ചോർത്തുന്ന പാചകക്കാരൻ



സലിംകുമാർ, ജയ്പൂർ




ഓരോമാസവും ലക്ഷക്കണക്കിനു രൂപയുടെ കള്ളനോട്ടുകളാണ് അതിർത്തി ഗ്രാമങ്ങളിൽ നിന്നു പിടിച്ചെടുക്കുന്നത്. ചില ബാങ്കു ജീവനക്കാരും പോലീസുകാരും കള്ളനോട്ടു റാക്കറ്റിൽ ഉൾപ്പെട്ടിട്ടുണ്ട്. വർഷങ്ങൾക്കു മുമ്പ് പാകിസ്ഥാനിൽ അച്ചടിച്ച നോട്ടുകൾ ഇപ്പോഴും കുറേശെയായി കൈമാറ്റം നടക്കുന്നുണ്ട്. അഞ്ഞൂറിന്റെ നോട്ടുകളാണ് ഏറെയും.

വരൾച്ചയിൽ ഉഴലുന്ന ഗ്രാമീണർ കന്നുകാലികളെ കൂട്ടത്തോടെ വിറ്റഴിച്ച പണം ബാങ്കിലിടാൻ ചെന്നപ്പോൾ കള്ളനോട്ടുകളാണെന്നു തിരിച്ചറിഞ്ഞു ബോധം കെട്ടുവീണ സംഭവവും ഉണ്ടായിട്ടുണ്ട്. കാലികളെ വാങ്ങാൻവന്ന അന്യസംസ്ഥാനക്കാർ ഗ്രാമീണരെ കബളിപ്പിച്ചു കടന്നുകളഞ്ഞു.

ഈ വർഷം ഇതുവരെ നൂറുകോടിരൂപ വിലവരുന്ന മയക്കുമരുന്നും ആയുധങ്ങളുമാണ് രാജസ്ഥാൻ അതിർത്തിയിൽനിന്ന് പിടിച്ചെടുത്തത്. അതിർത്തികടന്ന് അപ്പുറം കടക്കാൻ ശ്രമിച്ച എൺപതിൽപ്പരം ആളുകളെ അതിർത്തിസേനയും മിലിറ്ററിയും കസ്റ്റഡിയിലെടുത്തു. ഇവരിൽ നിരവധി ബംഗ്ലാദേശികളും ഉണ്ട്.

ബംഗ്ലാദേശും നേപ്പാളും കേന്ദ്രീകരിച്ചാണ് ഐ.എസ്.ഐ. കിഴക്കൻ രാജസ്ഥാനിലും യു.പി.യിലും മറ്റും ഇന്ത്യാവിരുദ്ധ പ്രവർത്തനങ്ങൾ നടത്തിവരുന്നത്.

പടിഞ്ഞാറൻ അതിർത്തിയെ അപേക്ഷിച്ച് ഇന്ത്യയിലേക്കു നുഴഞ്ഞുകയറാൻ ഏറ്റവും എളുപ്പമുള്ള ഇടങ്ങളാണ് നേപ്പാളും ബംഗ്ലാദേശും. പട്ടിണികൊണ്ടു പൊറുതിമുട്ടിയ ബംഗ്ലാദേശികൾ എളുപ്പം ഐ.എസ്.ഐ.യുടെ വലയിൽ വീഴുകയും ചെയ്യുന്നു.

പടിഞ്ഞാറൻ അതിർത്തിയിലെ ടെലിഫോൺ ബൂത്തുകൾ മുഖേന സുപ്രധാന വിവരങ്ങൾ പാകിസ്ഥാനിലേക്ക് അയയ്ക്കാൻ പാക് ഏജൻറുകൾക്കു കഴിയുന്നു.

ബൂത്തുടമകൾക്കു പണം കൊടുത്തും ഭീഷണിപ്പെടുത്തിയും ഐ.എസ്.ഡി.- ഇ-മെയിൽ, ഇൻറർനെറ്റ് സൗകര്യങ്ങൾ ഉപയോഗപ്പെടുത്തി വിവരങ്ങൾ അതിവേഗം കൈമാറുന്നു. പാക് സൈനിക അധികാരികളുടെ വെബ്സൈറ്റിലേക്ക് ഞൊടിയിടകൊണ്ട് വിവരങ്ങൾ കൈമാറാൻ കഴിയുന്നു. പക്ഷേ, പോലീസിന്റെ സൈബർ നിരക്ഷരത കാരണം ഇൻറർനെറ്റ് മുഖേനയുള്ള ചാരവൃത്തികണ്ടെത്താൻ കഴിയാതെ പോകുന്നു.



അതിർത്തിയിലെ ടെലിഫോൺ ബൂത്തുകളിൽനിന്നുള്ള അന്താരാഷ്ട്ര കോളുകളുടെ വിശദാംശങ്ങൾ തിങ്കളാഴ്ചയും അതാതു പോലീസ് സ്റ്റേഷനുകളിൽ റിപ്പോർട്ട് ചെയ്യണമെന്ന് വ്യവസ്ഥയുണ്ട്.

അതിർത്തിഗ്രാമങ്ങളിൽ പോലീസിന്റെ അനാസ്ഥയും അഴിമതിയും ചാരപ്രവൃത്തിക്കു വളംവയ്ക്കുന്ന തരത്തിലാണ്. അതിർത്തി രക്ഷാസേനയുടെയും മിലിറ്ററിയുടെയും ചില ഉദ്യോഗസ്ഥരും ചാര വൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നതിനു തെളിവുകളുണ്ട്.

ഏറ്റവുമധികം അഴിമതി നിറഞ്ഞവകുപ്പ് പ്രതിരോധവകുപ്പാണെന്ന് നാം മറന്നുപോവുകയാണു പലപ്പോഴും. റിക്രൂട്ട്മെന്റുമുതൽ ആയുധക്കച്ചവടംവരെ അഴിമതിയുടെ വിളയാട്ടം നാം കാണുന്നതാണ്. ഈ പഴുതുകൾ വിദഗ്ധമായി ഉപയോഗിക്കുകയാണ് ഐ.എസ്.ഐ. ചെയ്യുന്നത്.

വായുസേനയുടെ ഏറ്റവും പ്രധാനപ്പെട്ട താവളമാണ് ജോധ്പൂർ. ഈ താവളത്തിലെ വിവരങ്ങൾ ശേഖരിക്കാൻവന്ന ഒരു പാക് ഏജൻറ് അതിനടുത്തുതന്നെ ഒരുവീട് വാടകയ്ക്കെടുത്തു താമസമായി. അവിടുത്തെ ഗതിവിധികൾ മനസിലാക്കി. കാൻറീനിലെ ഒരു പാചകക്കാരനുമായി പരിചയത്തിലായി.

അയാളോട് ആദ്യമൊക്കെ ചില ചില്ലറ വിവരങ്ങൾ ശേഖരിച്ചു- എത്ര വിമാനത്താവളങ്ങളുണ്ട്? ഹാങ്ങറുകൾ എവിടെയൊക്കെയാണ് എന്നൊക്കെയുള്ള കൊച്ചുകൊച്ചു വിവരങ്ങൾ.

പ്രതിഫലമായി മുവായിരംരൂപ ജെൻദാസ് എന്നു പേരുള്ള ആ പാചകക്കാരനു കൊടുത്തു. അതോടെ അയാൾ വലയിലായി. പിന്നെപ്പിന്നെ ജെൻദാസ് പല ഓഫീസർമാരുമായും ചങ്ങാത്തം കൂടുന്നതിനും അവർക്കു സല്ക്കാരങ്ങൾ സംഘടിപ്പിച്ച് മദ്യവും മദിരയും നല്കി വിവരങ്ങൾ ചോർത്തുന്നതിനും പാക് ഏജൻറിനു കഴിഞ്ഞു.

അടുത്ത കാലത്ത് ടോങ്ക് ജില്ലയിലെ മാൽ പുരയിൽ നടന്ന വർഗീയ ലഹളയിൽ ദാവൂദ് ഇബ്രാഹിമുമായി അടുപ്പമുള്ള ഒരു ഐ.എസ്.ഐ. ഏജൻറിനെ പോലീസ് തെരയുകയാണ്.

രാജസ്ഥാൻ അതിർത്തിയിൽ കഴിഞ്ഞ ഒരു വർഷത്തിനകം ഐ.എസ്.ഐ.യുടെ നിരവധി പ്രധാന ഓഫീസുകൾ പ്രവർത്തനമാരംഭിച്ചിട്ടുണ്ട്. ബാഡ്മീറിന് അപ്പുറമുള്ള മിറ്റി, ജയ്സൽമേർ അതിർത്തിയിലെ മോഗഡ്, റഹിംയാർഖാൻ, ബഹ്വൽപൂർ, ബിക്കാനേർ അതിർത്തിയിലെ ബഹാവൽപൂർ എന്നിവടങ്ങളിൽ തുറന്ന ഐ.എസ്.ഐ.യുടെ പ്രധാന ഓഫീസുകൾ മേജർ റാങ്കിലുള്ള സൈനിക മേധാവികളുടെ കീഴിലാണ്. അമർകോട്ട്, മീർപൂർ എന്നിവിടങ്ങളിലെ സൈനിക മേധാവികളാണ് ഈ ഓഫീസുകളെ നിയന്ത്രിക്കുന്നത്.

അടുത്ത കാലത്ത് ടോങ്ക് ജില്ലയിലെ മാൽ പുരയിൽ നടന്ന വർഗീയ ലഹളയിൽ ദാവൂദ് ഇബ്രാഹിമുമായി അടുപ്പമുള്ള ഒരു ഐ.എസ്.ഐ. ഏജൻറിനെ പോലീസ് തെരയുകയാണ്.

(തുടരും...)

# സംഘർഷഭരിതമായ അതിർത്തി



> **പാക്കിസ്ഥാൻ അതിർത്തിയിലെ നിരവധി രാജസ്ഥാനി ഗ്രാമങ്ങൾ കുപ്രസിദ്ധരായ കള്ളക്കടത്തുകാരുടെ നിയന്ത്രണത്തിലാണ്. ആളും അർത്ഥവും രാഷ്ട്രീയ സ്വാധീനവുംകൊണ്ടു പ്രബലരായ ഇവരെ അമർച്ച ചെയ്യാൻ എളുപ്പമല്ല.**

പാക് സൈന്യം അവരുടെ ഫീൽഡ് ഇന്റലിജൻസ് യൂണിറ്റിന്റെ സഹായത്തോടെ നിരവധി സ്വകാര്യ ഡിറ്റക്ടീവുകൾ മുഖേന കുപ്രസിദ്ധരായ പഴയ ആയുധ-മയക്കുമരുന്നു കള്ളക്കടത്തുകാരെ ഏകോപിപ്പിച്ച് തങ്ങളുടെ വിധ്വംസക പ്രവർത്തനങ്ങൾ മുന്നോട്ടുകൊണ്ടുപോകാനുള്ള തയ്യാറെടുപ്പിലാണ്.

പാക്കിസ്ഥാൻ അതിർത്തിയിലെ നിരവധി രാജസ്ഥാനി ഗ്രാമങ്ങൾ വിഖ്യാതരായ കള്ളക്കടത്തുകാരുടെ നിയന്ത്രണത്തിലാണ്. ആളും അർത്ഥവും രാഷ്ട്രീയ സ്വാധീനവുംകൊണ്ടു പ്രബലരായ ഇവരെ അമർച്ച ചെയ്യാൻ എളുപ്പമല്ല.

രാജസ്ഥാൻ അതിർത്തിയിൽ ഉടനീളം സ്ഥിരം ബങ്കറുകളും സ്ഥാപിച്ചുകൊണ്ടിരിക്കുകയാണ് പാക്കിസ്ഥാൻ സേന. സീറോ ലൈനിൽനിന്ന് 150 അടി അപ്പുറവും ഇപ്പുറവും യാതൊരുവിധ നിർമ്മാണ പ്രവർത്തനവും നടത്താൻ പാടില്ലെന്നാണ്. സിംലാകരാർ അനുസരിച്ചുള്ള വ്യവസ്ഥ. പക്ഷേ, രാജസ്ഥാൻ അതിർത്തിയിൽ സീറോ ലൈനിനു തൊട്ടടുത്തുവരെ ഇത്തരം സ്ഥിരബങ്കറുകൾ പാക്കിസ്ഥാൻ നിർമ്മിക്കുകയുണ്ടായി.

ഈ മൂന്നുനില ബങ്കറുകളുടെ ഏറ്റവും താഴത്തെ നിലയിൽ സൈനികർ താമസിക്കുന്നു.

രണ്ടാംനിലയിൽ ആയുധശേഖരം. മൂന്നാം നിലയിൽ നിന്നുകൊണ്ട് അതിർത്തി നിരീക്ഷണം.

സിംലാ കരാറിലെ വ്യവസ്ഥകൾ ലംഘിച്ചുകൊണ്ടു നടത്തിയ ബങ്കർ നിർമ്മാണത്തെ ഇന്ത്യ എതിർക്കുകയും, അത്തരം ബങ്കറുകൾ കുറെയെണ്ണം പാക്കിസ്ഥാൻ പൊളിച്ചു മാറ്റുകയും ചെയ്തു.

അതിർത്തിയിലുടനീളം സ്ഥിരം ബങ്കറുകൾ കൂടാതെ ധാരാളം വാട്ടർ ടാങ്കുകളും കിണറുകളും പാക്കിസ്ഥാൻ പക്ഷത്തു പുതുതായി നിർമ്മിച്ചിട്ടുണ്ട്. പാക്കിസ്ഥാൻ സൈന്യത്തിന്റെ ചരിത്രത്തിലാദ്യമായി ഈ പ്രദേശങ്ങളിൽ ടെലിഫോൺ ലൈനുകൾ വലിക്കുകയും ചെയ്തു. ഇതൊക്കെ സൂചിപ്പിക്കുന്നത് പാക്കിസ്ഥാന്റെ വൻ തോതിലുള്ള പടയൊരുക്കത്തെയാണ്.

സെപ്റ്റംബർ ഒടുവിൽ ഗംഗാനഗർ അതിർത്തിയിൽ സീറോ ലൈനിൽനിന്നു മുപ്പതടി മാത്രം അകലെ കിണർ കുഴിക്കാൻ പാക്കിസ്ഥാൻ നടത്തിയ ശ്രമം നമ്മുടെ അതിർത്തി രക്ഷാസേന വിഫലമാക്കി.

ബി.എസ്.എഫും പാക്കിസ്ഥാൻ റേഞ്ചർമാരും ത മ്മി ൽ നടന്ന വെടിവയ്പിനെ തുടർന്ന് അതിർത്തിയുടെ ആ ഭാഗത്ത് സംഘർഷാവസ്ഥയാണ്.

സംഘർഷാവസ്ഥ കുറയ്ക്കാൻവേണ്ടി ഇരുപക്ഷവും ചേർന്നുനടത്തേണ്ടുന്ന ഫ്ളാഗ് മീറ്റിംഗും നടത്താൻ കഴിഞ്ഞില്ല. അവിടെ സേന ജാഗ്രതയോടെ നിലകൊള്ളുന്നു.

കഴിഞ്ഞകൊല്ലം ഇന്ത്യൻ പക്ഷത്തുനിന്നുള്ള ഫ്ളഡ് ലൈറ്റുകളിലെ വെളിച്ചം സീറോ ലൈനിന് അപ്പുറംവരെ എത്തുന്നുവെന്ന പാക്കിസ്ഥാന്റെ പരാതിയെത്തുടർന്ന് സീറോലൈനിന് ഇപ്പുറം മാത്രം വെളിച്ചം പതിയത്തക്കതുപോലെ ഫ്ളഡ് ലൈറ്റുകൾ ക്രമീകരിച്ചുവയ്ക്കാൻ ഇന്ത്യൻ പക്ഷം നിർബന്ധിതരായിട്ടുണ്ട്.

സലിംകുമാർ, ജയ്പൂർ

19.2.2001

(അവസാനിച്ചു)

# അയലത്തെ ഭീകരർ

അകത്തും പുറത്തും ഇന്ത്യ അപകടങ്ങളെ നേരിടുകയാണ്. അയൽരാജ്യങ്ങളിൽ ഇന്ത്യയിൽ വിതയ്ക്കാനുള്ള ഭീകരവാദത്തിന്റെ വിത്തു വിളയുന്നുണ്ടെന്നുള്ളതാണ് യാഥാർത്ഥ്യം. ഭീകരവാദത്തിന്റെയും ആയുധ മയക്കുമരുന്നു കള്ളക്കടത്തിന്റെയും ചാരവൃത്തിയുടെയും വേരുകൾക്കു ജലവും വളവും ലഭിക്കുന്ന സ്രോതസ്സുകൾ അയൽരാജ്യങ്ങളിൽ വ്യാപിച്ചു കിടക്കുന്നു. അസ്ഥിരതയുടെ നിഴലിൽക്കഴിയുന്ന ചെറുരാജ്യങ്ങളിൽ നിന്ന് ഇന്ത്യയ്ക്കകത്തേക്കു വ്യാപിക്കുന്ന അരാജകത്വം വിപുലമായതോതിൽ പ്രശ്നങ്ങൾ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു.

ജനാധിപത്യത്തിന്റെ പച്ചപ്പുകൾ വെട്ടിനിരത്തി ഭീകരവാദവും, വിഭാഗീയതയും, സംഘടിത കുറ്റകൃത്യങ്ങളും ചേർന്നു ചവുട്ടിക്കുഴച്ചിട്ടിരിക്കുന്ന പാക്കിസ്ഥാനിൽ ശാന്തിയുടെ വെയിൽ തെളിയുമെന്നു പ്രതീക്ഷിക്കാനേ കഴിയില്ല. ഇന്ത്യയിൽ നിന്നു കാശ്മീരിനെ വേർപെടുത്താനായാലും അഫ്ഗാനിസ്ഥാനിന്റെ പരോക്ഷനിയന്ത്രണം ഏറ്റെടുക്കാനായാലും ഭീകരതയുടെയും ലഹരിമരുന്നുകളുടെയും വർഗീ

(ശേഷം 2-ാം പേജിൽ)

## അയലത്തെ...

യവാദത്തിന്റെയും വഴികളാണ് പാക്കിസ്ഥാൻ കൈകൊണ്ടത്. പാകിസ്ഥാനിലെ സൈന്യവും ചാരസംഘടനയായ ഇന്റർസർവീസ് ഇന്റലിജൻസും ജിഹാദി ഗ്രൂപ്പുകളും, താലിബാനും, ഒസാമബിൻലാദന്റെ അൽക്വായിദയും ദാവൂദ് ഇബ്രാഹീമും നിരവധി ചെറുകിട രാഷ്ട്രീയ കക്ഷികളും ഒക്കെച്ചേർന്ന ഒരു അശാന്തമേഖലയാണിന്നു പാക്കിസ്ഥാൻ സമൂഹം. ലോകമെമ്പാടും ഉള്ള ജിഹാദി ഗ്രൂപ്പുകളോട് അനുഭാവം പുലർത്തുന്ന വലിയൊരു വിഭാഗം ജനങ്ങളുണ്ട്. ഇന്ത്യയുമായി മൂന്നു യുദ്ധങ്ങൾ ചെയ്തിട്ടുള്ള പാക്കിസ്ഥാൻ ലഷ്കർ ഇ തോയിബ, ജൈശ് ഇ മുഹമ്മദ് തുടങ്ങിയ ഭീകരസംഘങ്ങളെ ഉപയോഗിച്ച് ഇന്ത്യയിൽ വ്യാപകമായ അസ്ഥിരത സൃഷ്ടിക്കാൻ ശ്രമിക്കുന്നു.

അഫ്ഘാനിസ്ഥാനിൽ അമേരിക്കയും താലിബാനും അൽക്വയ്ദയും ഗോത്രവർഗങ്ങളും മയക്കുമരുന്നു കച്ചവടക്കാരുമാണ് സ്ഥിതിഗതികൾ നിയന്ത്രിക്കുന്നത്. എല്ലാക്കാലത്തും അഫ്ഗാൻ ഭീകരവാദത്തിന്റെ ഉപദ്രവം ഇന്ത്യയിലുണ്ടായിട്ടുണ്ട്. കശ്മീരും അതിർത്തിയിലെ തന്ത്രപ്രധാനമായ സ്ഥലങ്ങളും നിയന്ത്രണത്തിലാക്കാൻ അവർ ശ്രമിക്കുന്നുണ്ട്. പട്ടിണിയും നിരക്ഷരതയും അരക്ഷിതാവസ്ഥായും അഫ്ഗാനിസ്ഥാനിൽ നിലനിർത്തുക എന്ന നയമാണ് പാകിസ്ഥാനുള്ളത്. അഫ്ഗാനിസ്ഥാനിലെ ജനാധിപത്യ പ്രക്രിയ തിരികെകൊണ്ടുവരുന്നതിന് കർസായി സർക്കാരിനെ സഹായിക്കുന്ന നിലപാടാണ് ഇന്ത്യയ്ക്കുള്ളത്. താലിബാനികളും മറ്റു ഭീകരവാദികളും ഇക്കാരണം കൊണ്ടുതന്നെ ഇന്ത്യയുടെ തകർച്ച ആഗ്രഹിക്കുന്നു. അഫ്ഗാനിസ്ഥാനിൽ ഇന്ത്യയെ അധികം ഇടപെടുത്താതിരിക്കാൻ അമേരിക്ക ശ്രദ്ധിക്കുന്നു. അവർക്കു പാക്കിസ്ഥാനെ കൂടെ നിർത്തണമല്ലോ.

ബുദ്ധന്റെ ജന്മനാട് ഹിംസയുടെ വഴിക്കാണു നീങ്ങുന്നത്. മാവോയിസ്റ്റുകളുടെയും ജ്ഞാനേന്ദ്രരാജാവിന്റെയും .യുദ്ധത്തിൽപ്പെട്ടു ജനങ്ങൾ ചത്തൊടുങ്ങുന്നു. രാഷ്ട്രീയ കക്ഷികൾക്കു രാജാവിൽ നിന്ന് അധികാരം പിടിച്ചെടുക്കാനുള്ള ശക്തി ഇല്ലെങ്കിലും അവരുടെ ജനപിന്തുണയ്ക്കു ക[illegible]ില്ല. പക്ഷേ വിഘടിച്ചു നിൽക[illegible]യാണവർ. പാസ്പോർട്ട് ഇല്ലാതെ തന്നെ നേപ്പാളിൽ നിന്ന് ഇന്ത്യയിലേക്കും തിരിച്ചും പ്രവേശിക്കാമെന്നതിനാൽ നുഴഞ്ഞുകയറ്റക്കാരുടെ പറുദീസയാണ് നേപ്പാൾ മാവോയിസ്റ്റുകളുടെയും പാക്കിസ്ഥാൻ-ചൈനീസ് ചാരന്മാരുടെയും ആയുധ-മയക്കുമരുന്നു കള്ളക്കടത്തുകാരുടെയും പ്രധാനപ്പെട്ട താവളമാണിത്. നേപ്പാളിൽ ഏതു ഭരണകൂടമായാലും അതിനെ പിന്തുണയ്ക്കുകയാണ് ഇന്ത്യൻ ഭരണകൂടം ചെയ്തിട്ടുള്ളത്.

പട്ടിണിയും പട്ടാളത്തിന്റെ അടിച്ചമർത്തലും കൊണ്ടു ഞെരിപിരികൊള്ളുന്ന മ്യാൻമാറിലാണെങ്കിൽ ചൈനീസ് സാന്നിധ്യം വർദ്ധിച്ചുവരികയാണ്. വടക്കുകിഴക്കൻ ഇന്ത്യയിലെ തീവ്രവാദികളുടെ ശരണസ്ഥലിയാണ് മ്യാൻമാർ എന്ന പഴയ ബർമ്മ. മ്യാൻമാറിന്റെ അടിസ്ഥാനസൗകര്യ വികസന മേഖലകളിൽ ഇന്ത്യ കാര്യമായി സഹകരിക്കുന്നുണ്ട്. അവിടുത്തെ പട്ടാളഭരണകൂടം ചൈനയുടെ കയ്യിൽ കളിപ്പാവയാകുന്നതിൽ നിന്നു തടയുക എന്ന ഇന്ത്യൻ ആവശ്യമാണ് ഇതിനുള്ള പ്രേരണ. ജനാധിപത്യം പുനഃസ്ഥാപിക്കുക എന്നതാണ് മ്യാൻമാറിലെയും പ്രധാന ആവശ്യം. ജനമുന്നേറ്റങ്ങളെ ക്രൂരമായി അടിച്ചമർത്തിയാണ് പട്ടാള ഭരണം നിലനിർത്തുന്നത്. നേപ്പാളിനോടു ചേർന്നുകിടക്കുന്ന ഭൂട്ടാനിൽ നിന്നും ഇന്ത്യയിലേക്കു വരുന്നവർ നേപ്പാൾ വഴിയാണുവരിക. ഇന്ത്യയുമായുള്ള അതിർത്തിയിലൂടെ ഉൾഫാ തീവ്രവാദികൾ ഭൂട്ടാനിൽ കടക്കുകയും ഇന്ത്യൻ സൈന്യത്തിൽ നിന്നു രക്ഷപ്പെടുകയും ചെയ്യുന്നു.

ശ്രീലങ്കയിൽ തമിഴ് പുലികളുടെ വിഹാരം തുടരുവോളം തെക്കുകിഴക്കൻ മേഖലയിൽ ഇന്ത്യ അസുരക്ഷിതമാണ്. ലോക സംഘമാണ് തമിഴ്പുലികളുടേത്. ശ്രീലങ്കയിലെ തമിഴ് ഈഴം മാത്രമല്ല, തമിഴ്നാട്ടിന്റെയും കേരളത്തിന്റെയും ആന്ധ്രയുടെയും കൂടിഭാഗങ്ങൾ ഉൾപ്പെടുന്ന ഒരു വിശാലതമിഴ് ഈഴമാണവരുടെ ലക്ഷ്യം. ശ്രീലങ്കൻ രാഷ്ട്രീയക്കളത്തിൽ ചന്ദ്രികകുമാരതുംഗെയുടെ പീപ്പിൾസ് അലയൻസ്, വിക്രമസിംഗെയുടെ യു.എൻ.പി, തമിഴ് പുലികൾ, സിംഹള തമിഴ് -മുസ്ലിം ഗ്രൂപ്പുകൾ മുതലായവരാണുള്ളത്. മൂന്നുവർഷമായുണ്ടായിരുന്ന വെടിനിർത്തലിനെത്തുടർന്ന് സമ്പദ്ഘടന മെച്ചപ്പെട്ടുവെങ്കിലും സുനാമി ദുരന്തം ശ്രീലങ്കയെ വല്ലാതെ ഉലച്ചു. തമിഴ്പുലികളുടെ നിയന്ത്രണത്തിലുള്ള മേഖലകളിൽ വൻ നാശനഷ്ടങ്ങളുണ്ടായി. സുനാമി ദുരതാശ്വാസമായി വിദേശങ്ങളിൽ നിന്ന് ലഭിച്ച സഹായത്തിനു വേണ്ടി എൽ.ടി.ടി.ഇ അവകാശം ഉന്നയിക്കുന്നുണ്ട്.

ശ്രീലങ്കൻ പ്രശ്നങ്ങൾ ഇന്ത്യയ്ക്ക് എന്നും കടുത്ത പ്രതിസന്ധികൾ സൃഷ്ടിക്കുന്നു. ഇന്ത്യൻ പ്രദേശങ്ങളിൽ പുലികളുടെ സാന്നിധ്യവും അവർക്ക് ഇന്ത്യയിലെ തീവ്രവാദിഗ്രൂപ്പുകളുമായുള്ള ബന്ധവും പ്രശ്നങ്ങൾ സൃഷ്ടിക്കുന്നുണ്ട്. ഇന്ത്യൻ പ്രധാനമന്ത്രിയെ വധിച്ചുവെന്നു മാത്രമല്ല ഇന്ത്യയിലെ ചില നേതാക്കളുടെ പേർക്ക് പുലികളുടെ ഭീഷണിനിലനിൽക്കുകയും ചെയ്യുന്നു. ശ്രീലങ്കൻ പ്രശ്നത്തിൽ ഇടപെട്ട് കൂടുതൽ മുറിപ്പാടുകൾ ഏറ്റുവാങ്ങാതെ നോർവേയുടെ സമാധാന ശ്രമങ്ങൾ അനുവദിച്ചുകൊടുക്കുന്ന സമീപനമാണ് സർക്കാരിനുള്ളത്. വ്യോമാക്രമണശേഷിയുള്ള ലോകത്തിലെ ഒരേയൊരു തീവ്രവാദിസംഘടനയാണ് എൽ.ടി.ടി.ഇ എന്നത് ഇന്ത്യൻ സുരക്ഷയ്ക്ക് ഏറ്റവും വലിയ ഭീഷണിയാണ്.

ഇന്ത്യയുടെ തന്നെ സൃഷ്ടിയായ ബംഗ്ലാദേശ് ആണ് ഇന്ത്യയുടെ

യർത്തുന്ന മറ്റൊരു അയൽരാജ്യം. പാക്കിസ്ഥാൻ ചാരസംഘടനയായ ഐ.എസ്.ഐ യുടെ സാന്നിധ്യം ബംഗ്ലാദേശിലാകെയുണ്ട്. വിഘടനവാദത്തിന്റെ വിളനിലമായിക്കൊണ്ടിരിക്കുകയാണ് ബംഗ്ലാദേശ്. ഖലീദാ സിയായുടെ ബംഗ്ലാദേശ് നാഷണലിസ്റ്റ് പാർട്ടി, ജമാഅത്തെ ഇസ്ലാമി, ജമാത്തുൽ മുജാഹിദ്ദീൻ മുതലായ രാഷ്ട്രീയ കക്ഷികൾ ഹർക്കത്ത് ഉൾ ജിഹാദുൾ ഇസ്ലാമി തുടങ്ങിയ ഭീകരസംഘടനകളും പട്ടാളവും ഒക്കെ ബംഗ്ലാദേശിനെ അവരവരുടെ വരുതിയിലാക്കാൻ ശ്രമിക്കുന്നു. ഇന്ത്യയിലേക്കുള്ള ബംഗ്ലാദേശികളുടെ നിലയ്ക്കാത്തകുടിയേറ്റങ്ങൾക്കു കാരണം അവിടുത്തെ ദാരിദ്ര്യമാണെങ്കിലും ഈ അവസ്ഥയെ മുതലെടുക്കുകയാണ് തീവ്രവാദികളും ചാരസംഘടനകളും ചെയ്യുന്നത്.

ലോകത്തെ ഏറ്റവും ദരിദ്രവും ജനസാന്ദ്രതയേറിയതുമായ ബംഗ്ലാദേശിന്റെ സാമ്പത്തിക സുസ്ഥിരതയെന്നത് ഒരു സ്വപ്നം മാത്രമാണ്. ബംഗ്ലാദേശിലെ അരക്ഷിതാവസ്ഥ നിലനിൽക്കുന്തോറും ഇന്ത്യാ വിരുദ്ധഭീകരന്മാരുടെ താളത്തിനൊത്ത് തുള്ളുവാൻ ബംഗ്ലാദേശ് നിർബന്ധിതമാവും. ഇന്ത്യൻ സംസ്ഥാനങ്ങളിലെല്ലായിടത്തും ബംഗ്ലാദേശികൾ അധിവസിക്കുന്നുണ്ട്. അവരിൽ ഗണ്യമായ ഒരു വിഭാഗം പാക്കിസ്ഥാനു വേണ്ടി ചാരവൃത്തിയിലും അട്ടിമറികളിലും ഏർപ്പെടുന്നുണ്ടെന്നു തീർച്ചപ്പെട്ടിട്ടുണ്ട്. ഇന്ത്യൻ ഉപഭൂഖണ്ഡത്തിന്റെ പൊതു പ്രശ്നങ്ങളാകെത്തന്നെ ഭീകരവാദവുമായികെട്ടു പിണഞ്ഞുകിടക്കുന്നത് വരും ദശകങ്ങളിൽ ഇന്ത്യൻ ദേശീയതയ്ക്കും കടുത്ത വെല്ലുവിളിയാകാനാണ് സാധ്യത. ഇന്ത്യൻ രാഷ്ട്രീയ നേതൃത്വത്തിന് ഇത്തരം കാര്യങ്ങളിലുള്ള അലംഭാവമാണ് ഈ അവസ്ഥ

# വീണ്ടും അയോദ്ധ്യ പുകയുന്നു

സലീം കുമാർ

ബാബറി മസ്ജിദ് തകർക്കാൻ ആദ്യത്തെ സംഘടിത ശ്രമം നടന്നപ്പോൾ അതു തടഞ്ഞത് മുലായം സിംഹ്‌യാദവ് ആയിരുന്നു. അന്ന് സരയൂ വിലൂടെ കുറേ ശവങ്ങളൊഴുകി.

ഇപ്പോൾ 'രാമജന്മ ഭൂമി' ക്കുനേരെ തീവ്രവാദി അക്രമം ഉണ്ടായപ്പോൾ അതു തടയാനും കഴിഞ്ഞു.

പക്ഷെ വീഴ്ച ആരുടേതാണ്. പാക്കിസ്ഥാനികൾ ആക്രമണം നടത്തിയെങ്കിൽ അവർ എതുവഴിയാണ് ഇന്ത്യയിൽ കടന്നത്. സുര ക്ഷാരംഗത്തെ വീഴ്ച, അതിർത്തിയിലെവിടെയോ വച്ച്, അല്ലെങ്കിൽ വിമാനത്താവളത്തിൽ വച്ച് സംഭവിച്ചു. ലോകത്തേറ്റവുമധികം സുരക്ഷാ സൈനികർ വിന്യസിക്കപ്പെട്ടിരിക്കുന്ന സിവിൽ പ്രദേശം ഒരു പക്ഷേ അയോധ്യയാണ്. ഇത് തർക്ക ഭൂമിയാണെന്നും അല്ലെന്നും ഉള്ള തർക്കവും നിലവിലുണ്ട്

ഇന്ത്യൻ രാഷ്ട്രീയത്തിന്റെ മതവൽക്കരണം കാലാ കാലാകലങ്ങളിൽ അയോധ്യയിൽ നിന്നു തുടങ്ങുന്നു. അന്തർകലഹം കൊണ്ടും ആർ. എസ്സ്. എസ്സുമായി വിവിധ തലങ്ങളിലുള്ള ഇടച്ചിൽ കൊണ്ടും ഭിന്ന പ്രശ്നം കൊണ്ടും ഒക്കെ കരിന്തിരികത്താൻ പോയ ബി.ജെ.പിക്ക് ആളിക്കത്താൻ വൈകവന്ന അവസരം അവർ ശരിക്കും മുതലാക്കുകയാണ്.

ഏതായാലും തീവ്രവാദികൾ ആക്രമണം നടത്തിയതിന്റെ പിറ്റേന്നു തന്നെ ബാബറി മസ്ജിദ് കേസിൽ അദ്വാനിയെ പ്രതി ചേർത്തുകൊണ്ടുള്ള അലഹബാദ് ഹൈക്കോടതി വിധിയും വന്നു.

അലഹബാദ് ഹൈക്കോടതിയുടെ വിധിന്യായങ്ങൾക്ക് ഇന്ത്യചരിത്രത്തിൽ പ്രത്യേക പ്രസക്തിയുണ്ട്.

30 വർഷം മുമ്പ് ഇന്ത്യൻ നാഷണനൽ കോൺഗ്രസ് ഫാസിസത്തിന്റെ കുപ്പായമിട്ട് 'ഹിന്ദുഫാസിസത്തിനെതിരെ യുദ്ധം പ്രഖ്യാപിച്ചപ്പോൾ അയോധ്യാ പ്രശ്നം ഒരു ചർച്ച വിഷയം പോലുമായിരുന്നില്ല.

ഒരു കൂട്ടം ഉപജാപകർ ഭരണപരിചയമോ രാഷ്ട്രിയ പരിചയമോ ഇല്ലാത്ത ഒരു പ്രധാനമന്ത്രി യെക്കൊണ്ട് കൂടത്തിൽ നിന്നു പുറത്തു വിടീച്ച ഭൂതമാണ് അയോധ്യാ പ്രശ്നം അതേ പ്രധാന മന്ത്രിക്ക് ഒരു ശ്രീലങ്കൻ പട്ടാളക്കാരനിൽ നിന്ന് തോക്കിന്റെ പാത്തികൊണ്ടുള്ള അടികൊള്ളിക്കുവാൻ കാരണം കൊണ്ടുള്ള ഇതേ ഉപജാപകസംഘമായിരുന്നു. അവരിൽ പലരും ഇപ്പോഴും കോൺഗ്രസ്സിന്റെ അകത്തളങ്ങളിലുണ്ട്.

രാമായണ കാവ്യത്തിലെ നിയകനും, അമ്പതു കൊല്ലാം മുമ്പു മരിച്ചജിന്നയും ഒക്കെയാണ് ബി. ജെ.പി. യുടെ സമകാലിക രാഷ്ട്രീയത്തിന്റെ ഗതി നിണയിക്കുന്നത്. ജനങ്ങളുടെ പ്രശ്നങ്ങളെ നേരിടുന്നതിനും അവയ്ക്ക് പരിഹാരം കാണുന്നതിനും രാമജന്മ ഭൂമിയും ജിന്നാത തീസിസു ഒക്കെ എപ്രകാരം. ഉപയോഗപ്പെടുമെന്ന് ഇത്വരെ തെളിയിക്കപ്പെ ട്ടിട്ടില്ല.

അപ്രസക്തമായ സൈദ്ധാന്തിക ചർച്ചകൾ കൊണ്ട് ജനങ്ങളെ പറ്റിക്കുന്ന രാഷ്ട്രീയ തന്ത്രമാണ് സംഘപരിവാറും കമ്മ്യൂണിസ്റ്റ് പാർട്ടികളും നടത്തിക്കൊണ്ടിരിക്കുന്നത്. കോൺഗ്രസ്സിനാണെങ്കിൽ സിദ്ധാന്തങ്ങൾ കൈവിട്ടു പോയിട്ടുകാലമേറെയായി.

വരും നാളുകളിൽ ഇന്ത്യൻ രാഷ്ട്രീയം ഇരുണ്ടാ കടലിൽ പതിക്കും മുമ്പ് കൈവഴികളായി പിരിയുമെന്നുതീർച്ചയാണ്. ഇന്നത്തെ ശത്രു നാളത്തെ മിത്രമെന്ന ഫോർമുലയിലധിഷ്ഠിതമാണു നമ്മുടെ രാഷ്ട്രിയ കൂട്ടുകൃഷികൾ.

മുന്നണി രാഷ്ട്രിയത്തിന്റെ തൊഴുത്തിൽ നിന്ന് തീവ്രവാദ രാഷ്ട്രിയത്തിന്റെ പട നിലങ്ങളിലേക്കുള്ള നീക്കങ്ങളാണ് പുതിയ കതിരക്കച്ചവടങ്ങളിൽ പ്രകടമാവുന്നത്. സുരക്ഷാസന്നാഹങ്ങളുടെ നിരർത്ഥകത വിളിച്ചോതുന്ന സംഭവങ്ങൾ മുമ്പും ഉണ്ടായിട്ടുണ്ട്. പാർ ലിമെന്റിനു നേരെയുള്ള തീവ്രവാദി ആക്രമണം, അതിർത്തിയിലെ നിരന്തരമായ നുഴഞ്ഞുകയറ്റങ്ങൾ മുതലായവ നമ്മുടെ സുരക്ഷാ സന്നാഹങ്ങളുടെ തനിനിറം കാട്ടിത്തരുന്ന ഉദാഹരണങ്ങളാണ്.

തീവ്രവാദികൾ പണ്ടൊക്കെ ചില പ്രത്യേക പ്രദേശങ്ങളിലോ സംസ്ഥാനങ്ങളിലോ മാത്രമേ കേന്ദ്രീകരിച്ചിരുന്നുള്ളു. എന്നാൽ ഇന്ന് എവിടെയും കടന്നുകയറി അട്ടിമറികൾ നടത്താൻ കഴിയുന്ന വിധത്തിൽ ഇവിടെ തീവ്രവാദ പ്രവർത്തനങ്ങൾ വർദ്ധിച്ചിരിക്കുന്നു. ആരുടെ ഭരണമായാലും പൗരനു സുരക്ഷിതത്വമില്ലെന്ന ജനാധി പത്യപാഠം രാജ്യത്തെ കൂടുതൽ അരാജകത്വത്തിലേക്ക് നയിച്ചുകൊണ്ടിരിക്കുന്നു.

രാമക്ഷേത്രം അവിടെത്തന്നെ നിർമിക്കും. 'എന്ന് ഹിന്ദുതീവ്രവാദികൾ പറയുന്നു'. പക്ഷെ അയോധ്യയിൽ രാമക്ഷേത്രം നിർമിക്കുമെന്നുള്ള നിലപാടുകൊണ്ട് പ്രശ്നം പരിഹൃതമാവില്ലെന്നും കൂടുതൽ രൂക്ഷമാവുകയേ ഉള്ളൂവെന്നതാണ് യാഥാർത്ഥ്യം.

ജനാധിപത്യത്തിന് ജനങ്ങളുടെ മേലോജനങ്ങൾക്ക് ജനാധിപത്യത്തിനു മേലോനിയന്ത്രണമില്ലാത്ത ഒരു അവസ്ഥമത മൗലികവാദത്തിനു വളക്കൂറുള്ള മണ്ണാണെന്നുള്ളതിന് സമകാലിക ലോകചരിത്രത്തിൽ വേറെയും ഉദാഹരണങ്ങളുണ്ട്.

# രാജസ്ഥാൻ തിരഞ്ഞെടുപ്പ്:

# ബി.ജെ.പി പാളയത്തിൽ റിബൽപട

15-11-2003

**എസ്. സലിംകുമാർ**

ടിക്കറ്റു വിതരണത്തിലെ അപാകതകളിൽ പ്രതിഷേധിച്ച് ഭരത്പൂരിൽ നിന്നുള്ള ബി.ജെ.പി. എം.പി. വിശ്വേന്ദ്രസിംഗ് രാജിവച്ചതോടെ രാജസ്ഥാൻ ബി.ജെ.പി.യിലെ ഉൾപ്പോര് പുതിയ ദിശയിലേക്ക് നീങ്ങുകയാണ്. ഡിസംബർ ഒന്നാം തീയതി നടക്കുന്ന അസംബ്ളി തിരഞ്ഞെടുപ്പിൽ മത്സരിക്കാനുള്ള സ്ഥാനാർത്ഥികളിൽ പകുതിയിൽ താഴെയാളുകളുടെ ലിസ്റ്റ് പ്രസിദ്ധപ്പെടുത്തിയതോടെയാണ് സംസ്ഥാന ബി.ജെ.പി.യിലെ കലാപം രൂക്ഷമായത്.

ടിക്കറ്റു കിട്ടാത്ത നേതാക്കളുടെ അനുഭാവികൾ അതത് മണ്ഡലങ്ങളിൽ ടിക്കറ്റ് കിട്ടിയവരുടെ കോലം കത്തിച്ചുകൊണ്ടും വസുന്ധരാ രാജെ സിന്ധ്യയ്ക്കും വെങ്കയ്യാനായിഡുവിനും പാർട്ടിയുടെ രാജസ്ഥാൻ ചുമതലയുള്ള പ്രമോദ് മഹാജനുമെതിരെ മുദ്രാവാക്യം മുഴക്കിയുമാണ് പ്രതിഷേധിച്ചുകൊണ്ടിരിക്കുന്നത്. തിരഞ്ഞെടുപ്പ് അടുത്തതോടെ ബി.ജെ.പി.യിൽ കുടിയേറിയവർക്കും അച്ചടക്ക നടപടികൾക്ക് വിധേയരായി പാർട്ടിക്ക് പുറത്തുനിന്നവർക്കും കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ദയനീയമായി പരാജയപ്പെട്ടവർക്കും ടിക്കറ്റു കൊടുത്തതാണ് എതിർപ്പുകൾക്ക് പ്രധാന കാരണം. ചില എം.എൽ.എ.മാർ സീറ്റുമാറി മത്സരിക്കുന്നതും പ്രശ്നമായിട്ടുണ്ട്.

ബി.ജെ.പി.യുടെ സീനിയർ നേതാവും മുൻ സംസ്ഥാന പ്രസിഡന്റുമായ ഘനശ്യാം തിവാഡിക്ക് സാംഗാനേർ മണ്ഡലത്തിൽ ടിക്കറ്റു കൊടുത്തതിനെതിരെ മുൻമന്ത്രി വിദ്യാപാഠക് രംഗത്തെത്തിയിരിക്കുകയാണ്. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ [illegible]000 വോട്ടിന്റെ വ്യത്യാസത്തിൽ റിക്കാർഡ് പരാജയം ഏറ്റുവാങ്ങിയ തിവാഡിക്ക് സാംഗാനേറിൽ സീറ്റു നൽകിയതിനാൽ അവസരം നഷ്ടപ്പെട്ട വിദ്യാപാഠക് സ്വതന്ത്രയായി മത്സരിക്കുമെന്ന് പ്രഖ്യാപിച്ചുകഴിഞ്ഞു. 199[illegible] പാർലമെന്റ് തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനെ വെള്ളം കുടിപ്പിച്ച ജാട്ട് മഹാസഭയുടെ പ്രസിഡന്റും മുൻ ഡി.ജി.പി.യുമായ ജ്ഞാനപ്രകാശ് പിലാനിയായെ കയ്യിലെടുക്കാൻ വേണ്ടി അദ്ദേഹത്തിന്റെ പുത്രൻ നവീൻ പിലാനിയായ്ക്ക് ആമേർ മണ്ഡലത്തിൽ ടിക്കറ്റു കൊടുത്തതിൽ പ്രതിഷേധിച്ച് തന്റെ അനുഭാവികളുമൊത്ത് ബി.ജെ.പി. സ്ഥാനാർത്ഥിക്കെതിരെ കലാപക്കൊടി ഉയർത്തിയിരിക്കുന്നതും ഒരു വനിത തന്നെ - ജയ്പൂർ ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് മധുശർമ്മ.

ഭൈരോൺസിംഗ് ശെഖാവത്തിനെതിരെ മത്സരിച്ചു തോറ്റ് ഒടുവിൽ കറങ്ങിത്തിരിഞ്ഞ് ബി.ജെ.പി. ക്യാമ്പിലെത്തിയ സുരേന്ദ്രസിംഗ് റാത്തോഡിനും കഴിഞ്ഞതവണ റിബൽ സ്ഥാനാർത്ഥികളായിരുന്ന മദൻ മോഹൻസിംഘൽ, ദാത്താറാം മുതലായവർക്കും ടിക്കറ്റ് നൽകിയതിൽ കടുത്ത പ്രതിഷേധം ഉയർന്നിരിക്കുകയാണ്.

കഴിഞ്ഞ അമ്പതുവർഷത്തിനിടയിൽ ഭൈരോൺസിംഗ് ശെഖാവത്തിന്റെ സാന്നിദ്ധ്യമില്ലാത്ത ആദ്യത്തെ തിരഞ്ഞെടുപ്പാണിത്. ടിക്കറ്റ് വിതരണത്തിൽ കാര്യമായ പ്രതിഷേധമോ ചിന്താക്കുഴപ്പങ്ങളോ രാജസ്ഥാൻ കോൺഗ്രസ്സിനെ ഇതേവരെ അലട്ടിയിട്ടില്ല എന്നത് ശ്രദ്ധേയമാണ്. ഏതു പരിതഃസ്ഥിതിയിലും ഗ്രാമീണ മേഖലയിൽ 20 മുതൽ 40 ശതമാനം വരെ വോട്ട് കോൺഗ്രസ്സിന് ഉറപ്പാണ്. ശെഖാവത്ത് അധികാരത്തിൽ വന്ന 1977, 1989, 1993 തിരഞ്ഞെടുപ്പുകളിലൊന്നും 200-ൽ 101 സീറ്റുകളെങ്കിലും നേടാൻ



ശെഖാവത്ത്



വസുന്ധരാ രാജെ



മായാവതി



വെങ്കയ്യാ നായിഡു

ബി.ജെ.പി.ക്ക് കഴിഞ്ഞിട്ടില്ല.

ഓരോ [illegible]യും ജനതാപാർട്ടി, ലോക്ദൾ, സ്വതന്ത്രന്മാർ ഇവരുടെയൊക്കെ സഹായത്തോടെ മാത്രമേ ശെഖാവത്തിന് ഭരിക്കാൻ കഴിഞ്ഞിട്ടുള്ളൂ. പക്ഷേ, എല്ലാത്തവണയും കോൺഗ്രസ് ഒറ്റയ്ക്കാണ് ഭരിച്ചിട്ടുള്ളത്. ശെഖാവത്ത് മുഖ്യമന്ത്രിയായിരുന്നപ്പോഴൊക്കെ കോൺഗ്രസ്സിലെ ഉൾപ്പോരുകൾ കാരണമാണ് ബി.ജെ.പി.ക്ക് ഭരിക്കുവാൻ കഴിഞ്ഞത്. വസുന്ധര സംസ്ഥാന ബി.ജെ.പി. പ്രസിഡന്റായപ്പോൾ തുടങ്ങിയ പാളയത്തിൽപട ഇപ്പോൾ മൂർദ്ധന്യത്തിലായിരിക്കുന്നു.

ബി.ജെ.പി. എം.പി.മാർ ആരും തന്നെ ഇത്തവണ നിയമസഭാ തിരഞ്ഞെടുപ്പിൽ മത്സരിക്കുകയില്ലെന്നായിരുന്നു ആദ്യ തീരുമാനം. വസുന്ധര മത്സരിക്കാതിരുന്നാൽ തിരഞ്ഞെടുപ്പു കഴിഞ്ഞ് ബി.ജെ.പി.ക്ക് ഭൂരിപക്ഷം കിട്ടിയാൽ ബി.ജെ.പി.യിലെ ചേരിപ്പോര് രൂക്ഷമാവുകയും എം.എൽ.എ. അല്ലാതിരുന്നാൽ അവർക്ക് മുഖ്യമന്ത്രിയാവാൻ കഴിയാതെ വരുകയും ചെയ്യുമെന്ന ഭയമാണ് അവർ മത്സരിക്കാനുള്ള കാരണമെന്ന് ചൂണ്ടിക്കാണിക്കപ്പെടുന്നു.

200 മണ്ഡലങ്ങളിലും ഒറ്റയ്ക്ക് മത്സരിക്കുമെന്ന് പ്രഖ്യാപിച്ചിരുന്നെങ്കിലും ഇപ്പോൾ 125 സീറ്റുകളിൽ മാത്രമേ മത്സരിക്കുന്നുള്ളുവെന്ന് മായാവതി വ്യക്തമാക്കിയിട്ടുണ്ട്. എന്നുമാത്രമല്ല, ബി.ജെ.പി. വിരുദ്ധ വോട്ടുകൾ ഭിന്നിക്കാതിരിക്കുന്ന വിധത്തിലുള്ള തന്ത്രമാണ് ബി.എസ്.പി. ആവിഷ്കരിച്ചിരിക്കുന്നത്. കോൺഗ്രസ്സിന് ജയസാദ്ധ്യതയുള്ള മണ്ഡലങ്ങളിൽ മത്സരിക്കാതിരിക്കുകയും ബി.ജെ.പി.ക്ക് ജയസാദ്ധ്യതയുള്ളിടങ്ങളിൽ നിന്ന് വോട്ടുകൾ മറിച്ച് കോൺഗ്രസ്സിനെ സഹായിക്കുകയും ചെയ്യുന്ന നിലപാടാണ് മായാവതി എടുത്തിട്ടുള്ളത്. 'മുഖ്യശത്രു'വായ ബി.ജെ.പി.യെ ഒരു പാഠം പഠിപ്പിക്കുകയെന്നതാണ് മായാവതിയുടെ പരിപാടി.

ദശകങ്ങളായി സി.പി.എം.ന് ഒരു സ്ഥിരം എം.എൽ.എ. രാജസ്ഥാൻ അസംബ്ളിയിലുണ്ട്. സഖാവ് അമരാറാം ധോണ്. എത്രയോകാലമായി ഇദ്ദേഹത്തിന്റെ എം.എൽ.എ. ക്വാർട്ടേഴ്സാണ് സി.പി.എം.ന്റെ സംസ്ഥാന കമ്മിറ്റി ഓഫീസ്. ഇപ്പോഴത്തെ സാഹചര്യത്തിൽ കോൺഗ്രസ്സും ബി.ജെ.പി.യും കഴിഞ്ഞാൽ സ്വാധീനമുള്ള കക്ഷി ബി.എസ്.പി.യാണ്. ഇനിയൊരു തവണകൂടി ഗെലോട്ട് മുഖ്യമന്ത്രിയാവരുതെന്ന നിർബന്ധം ബി.ജെ.പി.യെക്കാൾ കോൺഗ്രസ്സിനാണുള്ളത്.

തുറന്ന രീതിയിൽ ഹിന്ദുത്വ കാർഡ് കളിക്കാനും ബി.ജെ.പി.ക്കും സംഘപരിവാറിനാകെത്തന്നെയും ഭയമുണ്ട്. കുടത്തിൽ നിന്ന് തുറന്നുവിട്ട ഭൂതത്തെ തിരിച്ചടയ്ക്കുന്നതുപോലെ പ്രവീൺഭായി തൊഗാഡിയയെ നിലയ്ക്ക് നിറുത്തിയ ഗെലോട്ടിന്റെയടുത്ത് അത്തരം വേലകൾ വിലപ്പോവില്ലെന്ന് അവർക്ക് ബോധ്യമായിക്കഴിഞ്ഞു.

ബി.ജെ.പി.യോടുള്ളത്ര വിരോധം മായാവതിക്ക് ഇപ്പോൾ കോൺഗ്രസ്സിനോടില്ല. കഴിഞ്ഞതവണ രാജസ്ഥാനിൽ മൂന്നുശതമാനത്തോളം വോട്ട് പിടിച്ച മായാവതിയുടെ ബഹുജൻ സമാജ് പാർട്ടി ഇത്തവണ പലേടത്തും ബി.ജെ.പി.യെ തറപറ്റിക്കാൻ പോരുന്നത്ര വോട്ട് പിടിച്ചു മാറ്റുമെന്നുറപ്പാണ്. സ്ഥാനാർത്ഥി നിർണയത്തിലെ ജാതീയ സന്തുലനം ഇരുകക്ഷികളുടെയും ആദ്യ പരിഗണനയായിരുന്നു.

കോൺഗ്രസ്സിലുള്ളവർ പേടിക്കുന്നത് ബി.ജെ.പി.യെക്കാളേറെ സർക്കാരുദ്യോഗസ്ഥരെയാണ്. രാജസ്ഥാന്റെ ചരിത്രത്തിലെ ഏറ്റവും വലിയ പണിമുടക്കായിരുന്നു 1999-ൽ സർക്കാർ ജീവനക്കാർ നടത്തിയത്. ജീവനക്കാരുടെ സമരചരിത്രത്തിലെ ഏറ്റവും വലിയ പരാജയവും ആ പണിമുടക്കിന്റേതുതന്നെയായിരുന്നെന്ന് മാത്രമല്ല, സർക്കാർ ഏർപ്പെടുത്തിയ ചെലവു ചുരുക്കലും അഴിമതി നിയന്ത്രണരീതികളും വഴി അവർ ഏറെ വെള്ളം കുടിക്കുകയും ചെയ്തു. അതിന്റെ പ്രതികാരം ചെയ്യാൻ കാത്തിരിക്കുകയാണ് ജീവനക്കാർ.

15-11-2003

# ചന്ദ്രശേഖരറാവു Vs രാജശേഖരറെഡ്ഡി

- എസ്. കെ -





തെലുങ്കാന സംസ്ഥാന രൂപീകരണത്തിൽക്കുറഞ്ഞ ഒന്നുകൊണ്ടും തെലുങ്കാന രാഷ്ട്രീയ സമിതി അടങ്ങില്ലാ എന്ന് കേന്ദ്ര തൊഴിൽ വകുപ്പു മന്ത്രിയും തെലുങ്കാന രാഷ്ട്ര സമിതി അദ്ധ്യക്ഷനുമായ കെ. ചന്ദ്രശേഖരറാവു സോണിയാ ഗാന്ധിയോടു തറപ്പിച്ചു പറഞ്ഞു. വൈ. എസ്. രാജശഖരറെഡ്ഡി നയിക്കുന്ന സർക്കാരിൽ നിന്നും മന്ത്രിമാരെ പിൻവലിക്കരുതെന്നുള്ള സോണിയാ ഗാന്ധിയുടെ അഭ്യർത്ഥന നിരസിക്കുകയാണ് റാവു ചെയ്തത്.

രാജശേഖരറെഡ്ഡിയുടെ നക്സൽ നയത്തിലും റാവുവിന് എതിരഭിപ്രായമുണ്ട്. മാവോയിസ്റ്റുകളുമായി സംഭാഷണം നടത്തുന്നതിനു പകരം അവരെ കൊന്നൊടുക്കുന്ന നയമാണ് റെഡ്ഡിയുടെതെന്ന് റാവു ആരോപിക്കുന്നു. ജനവാസ കേന്ദ്രങ്ങളെ മുക്കിക്കളയുന്ന ജലപദ്ധതികളെപ്പറ്റി ടി. ആർ. എസ്സിനുള്ള എതിർപ്പ് വൈ. എസ്. ആർ. പരിഗണിച്ചില്ല. തെലുങ്കാന പ്രദേശത്തെ തൊഴിൽ പ്രശ്നങ്ങളെക്കുറിച്ചുള്ള നിയമസഭാ സമിതിയുടെ റിപ്പോർട്ട് നടപ്പാക്കാൻപോലും സംസ്ഥാന സർക്കാർ തയ്യാറായില്ല. ആന്ധ്രാ സംസ്ഥാന രൂപീകരണം കഴിഞ്ഞ് 50 വർഷമായിട്ടും തെലുങ്കാനയുടെ അവികസിതാവസ്ഥയ്ക്കു മാറ്റം വന്നിട്ടില്ല. പ്രത്യേക സംസ്ഥാനത്തിനുവേണ്ടി തെലുങ്കാന ജനങ്ങളുടെ മുറവിളി ഉയരാൻ തുടങ്ങിയിട്ടു കാലങ്ങളേറെയായി.

ഏറ്റവുമൊടുവിൽ 40 കളിലാണ് ഡോ. ചെന്നറെഡ്ഡിയുടെ നേതൃത്വത്തിൽ തെലുങ്കാന സമരം നടന്നത്. ചെന്ന റെഡ്ഡി ആന്ധ്ര മുഖ്യമന്ത്രി ആയതോടെ സമരം കെട്ടടങ്ങി. വളരെ കാലം അണഞ്ഞുകിടന്ന തീ വീണ്ടും നീറിപ്പുകയാൻ തുടങ്ങിയത്. ചന്ദ്രശേഖരറാവു തെലുങ്കുദേശം പാർട്ടിയിൽ നിന്ന് രാജിവച്ചതോടെയാണ്. പ്രത്യേക തെലുങ്കാന സംസ്ഥാനത്തിനുവേണ്ടി റാവു പ്രക്ഷോഭം തുടങ്ങി.

രാജശേഖരറാവു രൂപീകരിച്ച തെലുങ്കാന രാഷ്ട്ര സമിതി എന്ന രാഷ്ട്രീയ പാർട്ടി കോൺഗ്രസ്സുമായി സഖ്യമുണ്ടാക്കി കഴിഞ്ഞ പാർലമെന്റ് അസംബ്ലി തെരഞ്ഞെടുപ്പുകളിൽ തെലുങ്കുദേശത്തെ അധികാരത്തിൽ നിന്നിറക്കിവിട്ടു. അഞ്ചു എം. പി. മാരും 24 എം. എൽ.എ. മാരും അവർക്കുണ്ടായി മാവോയിസ്റ്റുകളുടെ പിന്തുണയും അവർക്കുണ്ടായിരുന്നു. കോൺഗ്രസ്സിന് ആന്ധ്രാപ്രദേശ് നിയമസഭയിൽ മൂന്നിൽ രണ്ട് ഭൂരിപക്ഷം ലഭിച്ചു. സോണിയാ ഗാന്ധിയുടെ ക്ഷണം അനുസരിച്ച് കേന്ദ്ര സംസ്ഥാന മന്ത്രിസഭകളിൽ തെലുങ്കാന രാഷ്ട്ര സമിതി അംഗമായി. ടി. ആർ.എസ്. അദ്ധ്യക്ഷൻ കെ. ചന്ദ്രശേഖരറാവു കേന്ദ്രമന്ത്രിയായി. തെലുങ്കാന പ്രദേശത്തെ ജനങ്ങൾക്ക് പുതിയ സംസ്ഥാനത്തിന്റെ രൂപീകരണവും തുടർന്നുള്ള വികസനപ്രവർത്തനങ്ങളും പ്രതീക്ഷിച്ച് ക്ഷമകെടുകയാണ്.

വാഗ്ദാനങ്ങൾക്കൊണ്ട് ജനങ്ങളെ അടക്കിനിർത്താൻ കഴിയുന്ന കാലംകഴിഞ്ഞിരിക്കുന്നു. അധികാരത്തിലേറി ഒരു വർഷമായിട്ടും വൈ.എസ്. ആർ. തെലുങ്കാനയുടെ കാര്യത്തിൽ ഒരു തീരുമാനത്തിൽ എത്തിയിട്ടില്ല.

ഈ കാര്യം തീരുമാനിക്കാനായി പ്രണബ് മുഖർജിയുടെ അദ്ധ്യക്ഷതയിലുള്ള മന്ത്രി സഭാ സമിതി ഒരു വർഷത്തിനിടെ ഒരു പ്രാവശ്യം മാത്രമാണ് സമ്മേളിച്ചത്. വിവിധ രാഷ്ട്രീയ കക്ഷികൾക്ക് കത്തെഴുതി അദ്ദേഹം അവരുടെ അഭിപ്രായം ആരാഞ്ഞിരുന്നു. തെലുങ്കുദേശം പാർട്ടി അതിന് മറുപടി നൽകിയില്ല. സി.പി.എം, ആർ.എസ്.പി തുടങ്ങിയ കക്ഷികളും മറുപടി നൽകിയില്ല. തങ്ങൾക്ക് 26 രാഷ്ട്രീയ കക്ഷികൾ അനുകൂല മാണെന്ന് ടി. ആർ.എസ്. പറയുന്നു. മുഖ്യമന്ത്രി വൈ. എസ്. രാജശേഖരറെഡ്ഡിയുടെ പ്രതികൂല നിലപാടാണ് തെലുങ്കാന രൂപീകരണത്തിനു തടസ്സം. യു. പി. എ യുടെ മിനിമം പൊതുപരിപാടിയിൽ ഉൾപ്പെടുത്തിയിട്ടുള്ളതാണ് തെലുങ്കാന രൂപീകരണം. മുഖ്യമന്ത്രി ആകുന്നതിനു മുമ്പും വൈ. എസ്. ആർ. തെലുങ്കാന രൂപീകരണത്തിന് എതിരായിരുന്നു.

പ്രത്യേക തെലുങ്കാന സംസ്ഥാനം രൂപീകരിച്ചാൽ തുടർന്നങ്ങോട്ട് വിദർഭ, സൗരാഷ്ട്ര, ബുന്ദേൽഖണ്ഡ്, കച്ച്, മാർവാഡ് തുടങ്ങിയ സംസ്ഥാനങ്ങൾക്കായുള്ള പ്രക്ഷോഭങ്ങൾ തല പൊക്കും.

ടി. ആർ. എസ്. മന്ത്രിമാരുടെ രാജി വെറും സമ്മർദ്ദ തന്ത്രമാണെന്നാണ് മുഖ്യമന്ത്രി റെഡ്ഡിയുടെ പക്ഷം ടി. ആർ. എസ്. പിന്തുണ പിൻവലിച്ചതുകൊണ്ട് മന്ത്രി സഭ വീഴില്ലെന്ന് തീർച്ച.

ചന്ദ്രശേഖരറാവു ഇടയാനുള്ള കാരണങ്ങൾ തെലുങ്കാന സംസ്ഥാന രൂപീകരണത്തിൽ സർക്കാർ കാണിക്കുന്ന അലംഭാവവും നക്സലൈറ്റുകൾ ഉന്നയിക്കുന്ന പ്രശ്നങ്ങൾ പരിഹരിക്കാൻ കോൺഗ്രസ്സിനു കഴിയാത്തതുമാണ്. ടി. ആർ. എസ്സിന്റെ മന്ത്രിമാർ മാവോയിസ്റ്റുകളുടെ പിന്തുണയോടെ വിജയിച്ചവരാണ്. മാവോയിസ്റ്റുകൾ കൊടുത്ത അന്ത്യശാസനമനുസരിച്ച് രാജിവെയ്ക്കുകയേ മന്ത്രിമാർക്ക് നിർവ്വാഹമുണ്ടായിരുന്നുള്ളു. കോൺഗ്രസ്സിനിപ്പോൾ തെലുങ്കാന കാര്യത്തിൽ മെല്ലെപ്പോക്കു നയമാണ്. ടി. ആർ. എസ്സിനാകട്ടെ പുതിയ സംസ്ഥാനമുണ്ടാക്കാൻ ധൃതിയുമാണ്. ഏറെ താമസിച്ചാൽ മാവോയിസ്റ്റുകൾ തെലുങ്കാന സമരം ഏറ്റെടുത്തെന്നും വരും.

# ചില 'ചില്ലറ' പ്രശ്നങ്ങൾ

എം. വിനീതൻ

റിസർബാങ്കിന്റെ നിയമപ്രകാരം ഒരു പൈസ രണ്ടു പൈസ, മൂന്നു പൈസ, അഞ്ചുപൈസ, പത്തുപൈസ, ഇരുപതു പൈസ, ഇരുപത്തഞ്ചുപൈസ നാണയങ്ങൾ ഇപ്പോഴും വിലയുള്ളവയാണ്. പക്ഷേ അവയൊന്നും പ്രചാരത്തിൽ ഇല്ല. കൊടുത്താൽ ആരും വാങ്ങുകയുമില്ല. വാങ്ങാതിരുന്നാൽ അതു നിയമ വിരുദ്ധമാണ്.

ഏതെങ്കിലും ഇന്ത്യൻ സംസ്ഥാനത്ത് ഇപ്പറഞ്ഞ നാണയങ്ങൾ പ്രചാരത്തിലുണ്ടെന്നു തോന്നുന്നില്ല. ചിലേടത്ത് 25 പൈസ നാണയങ്ങൾ ഒരു പക്ഷേ പ്രചാരത്തിലുണ്ടാവാം.

രാജ്യത്തു നിലനിൽക്കുന്ന ചില്ലറ നാണയങ്ങളുടെ വിനിമയ വ്യവസ്ഥയിൽ ഇപ്പറഞ്ഞ നാണയങ്ങൾക്കു വിലയില്ലാതായെങ്കിലും അവയുടെ വിനിമയത്തിന് നിയമപരമായ സംരക്ഷണം ഉണ്ടെന്നുതുള്ള കൗതുകരമാണ്.

തീരെ ചില്ലറത്തുട്ടുകൾ കണികാണാനില്ലെങ്കിലും അവ മൂലം കള്ളപ്പണവ്യവസായത്തിനുണ്ടാവുന്ന നേട്ടം ചില്ലറയല്ല.

ചില പത്രങ്ങളുടെ വില മൂന്നുരൂപ ഇരുപത്തഞ്ചുപൈസയാണ്. പക്ഷേ മൂന്നര രൂപ കൊടുക്കാതെ ആ പത്രം ആരും തരില്ല. പരമാവധി ചില്ലറവിൽപന അറുപതു പൈസവിലയുള്ള ഒരു ഗുളിക ഒരു രൂപയ്ക്കേ കിട്ടൂ. ഇത്തരം ഒരു ലക്ഷം ഗുളികകൾ ഒരു ദിവസം രാജ്യത്താകമാനം വിൽപന നടക്കുന്നുവെന്നിരിക്കട്ടെ അതിൽനിന്നു മാത്രം 40X100000= 40 ലക്ഷം പൈസാ = 40000 രൂപ കള്ളപ്പണമായി അഥവാ കണക്കിൽപ്പെടാത്ത പണമായിമാറുന്നു. മരുന്നുകൾ ആയിരക്കണക്ക് ഓരോ ദിവസവും വിറ്റഴിയുമ്പോൾ ചില്ലറവിലയിലെ നയാപൈസാക്കണക്കിലൂടെ കോടിക്കണക്കിനു രൂപ ഓരോ ദിവസവും കണക്കിൽപ്പെടാത്ത പണമായി മാറുകയാണ്. മരുന്നുൽപന്നങ്ങളുടെ കാര്യത്തിൽ മാത്രമല്ല ഇത്.

ടെലിഫോൺ ബൂത്തുകളിൽ ഫോൺ ചെയ്യുമ്പോൾ ലോക്കൽ കോൾ ഒന്നിന് ഒരു രൂപ 26 പൈസ വരുന്നു. ഒന്നര രൂപയാണ് ലോക്കൽ കോളിന് കേരളത്തിൽ ഈടാക്കുന്ന നിരക്ക്. നഗരങ്ങളിലും മറ്റ് ഇന്ത്യൻ സംസ്ഥാനങ്ങളിലും ഇത് രണ്ടു രൂപയാണ്. അതായത് 2 രൂപ വീതം ഒരു ബൂത്തുടമ ലോക്കൽകാളിന് ഈടാക്കുമ്പോൾ കണക്കിൽപെടാത്ത പണമായി ബൂത്തുടമയ്ക്ക് 74 പൈസാലഭിക്കുന്നു. ഒരു ദിവസം ശരാശരി അമ്പതു വിളികൾ ഒരു ബൂത്തിൽ നിന്നു ലോക്കൽ കോൾ പോയാൽ തന്നെ രാജ്യത്താകമാനമുള്ള ബൂത്തുകളിൽ നിന്നായി ദശലക്ഷകണക്കിനു വിളികൾ. ഓരോ വിളിക്കും 74 പൈസ വീതം കണക്കിൽപ്പെടാതെ പോകുന്ന കോടികൾ. ഓരോ വർഷവും ഇങ്ങനെ എത്രയെത്രകോടികൾ കള്ളപ്പണത്തിന്റെ മഹാസാഗരത്തിലേക്ക് പോഷക നദികളായെത്തുന്നു.

പത്തുപൈസാ ബാക്കി കിട്ടാത്തതിന് 1995-ൽ കോമൾ കിഷൻ ഗർഗ് എന്ന വക്കീൽ ജയ്പുരിലെ ഉപഭോക്തൃ കോടതിയിൽ കൊടുത്ത കേസിലെ വിധി ഇത്തരം ചില്ലറ പ്രശ്നങ്ങളിലേക്ക് വെളിച്ചം വീശുന്നതാണ്.

ജയ്പുരിലെ ട്രിപ്പോളിയാ ഗേറ്റിലുള്ള ബാറ്റാ ഷോറൂമിൽ നിന്ന് രണ്ടു ജോഡി ഷൂസ് കോമൾ കിഷൻ ഗർഗ് വാങ്ങുന്നു. 199 രൂപ 95 പൈസാ 204രൂ. 95 പൈസാ തുടങ്ങി 95 പൈസയിൽ അവസാനിക്കുന്ന നിരക്കുകൾ ബാറ്റാ ഷൂസിന്റെ പ്രത്യേകതയാണല്ലോ.

രണ്ടു ജോഡി ഷൂസ് വാങ്ങി വിലകൊടുത്തു. ബാക്കി പത്തു പൈസായുണ്ട്. അത് തരാൻ കടയുടമയോട് ആവശ്യപ്പെട്ടു. കൊടുക്കാൻ കടയുടമയ്ക്കു കഴിഞ്ഞില്ല. അക്കാര്യത്തിൽ തർക്കമായി. പത്തുപൈസയ്ക്കു പകരം മിഠായി കൊടുക്കാമെന്നു ബാറ്റാഷോറും ഉടമപറഞ്ഞു. പറ്റില്ല 10 പൈസാ ബാക്കി കിട്ടണം കോമൾ കിഷൻ ഗർഗിനു വാശി. വാങ്ങാമെങ്കിൽ വാങ്ങിക്കോ എന്നു കടയുടമ വെല്ലു വിളിച്ചു. വാങ്ങാൻ തന്നെ വക്കീൽ തീരുമാനിച്ചു.

ഉപഭോക്തൃ കോടതിയിൽ കോമൾ കിഷൻ ഗർഗ് കേസു കൊടുത്തു. കേസിന്റെ തീർപ്പ് കോമൾ കിഷൻ ഗർഗിന് അനുകൂലമായിരുന്നു പത്തുപൈസാ തിരികെ കൊടുക്കാഞ്ഞതു കുറ്റമാണെന്നും 200 രൂപ പരാതിക്കാരനു നഷ്ടപരിഹാരം കൊടുക്കണമെന്നും ഉപഭോക്തൃ കോടതി വിധിച്ചു.

ആ വിധി ഒരു കീഴ്വഴക്കമായെടുത്താൽ രാജ്യത്തെ ചില്ലറ വിൽപനയുടെ വൻമേഖലയെ കുടുക്കിലാക്കാൻ പറ്റുമെന്നാണ് ഉപഭോകൃത പ്രശ്നങ്ങളിൽ പരിചയമുള്ളവർ പറയുന്നത്.

ടെലിഫോൺ ലോക്കൽ കാളിന് 1 രൂപ 31 പൈസാ ചാർജുള്ളപ്പോൾ രണ്ടു രൂപ കൊടുത്തിട്ടു ബാക്കി 69 പൈസാ കൊടുക്കാത്തതിനു ബൂത്തുടമയ്ക്കെതിരെ ഉപഭോകൃത കോടതിയിൽ കേസ്കൊടുത്തയാൾക്ക് 600 രൂപ നഷ്ടപരിഹാരം കൊടുക്കണമെന്നുള്ള വിധിയും ഉണ്ടായിട്ടുണ്ട്. പക്ഷേ ആ ഒരു പ്രത്യേക ബൂത്തുകാരൻ മാത്രം ശിക്ഷ അനുഭവിച്ചിട്ടെന്തു കാര്യം? പൊതു സ്വഭാവമുള്ളതു നടപ്പാക്കാൻ പറ്റുന്നതുമായ വിധികൾ കൊണ്ടു വരാൻ ഉപഭോകൃത കോടതികൾക്കു കഴിയുന്നില്ല.

ചില്ലറ നാണയങ്ങളുടെ പ്രചാരണത്തെ നിലനിർത്താൻ ആർക്കും കഴിയില്ലെന്നു പറയുന്നതു ശരിയല്ല. ചില്ലറ നാണയങ്ങൾ നിയതമായി ചാക്രിക വൃത്തിയിൽ ചലിക്കുന്ന ഒരു വ്യവസ്ഥിതി വ്യാപാരികളും ഭിക്ഷക്കാരും തമ്മിൽ നിലവിലുണ്ട്.

ജനങ്ങളിൽനിന്നു വ്യാപാരികൾ സ്വീകരിക്കാത്ത ചില്ലറത്തുട്ടുകൾ ഭിക്ഷക്കാർക്കുവേണം. ഭിക്ഷക്കാർക്കു കൊടുക്കാൻ വേണ്ടി വ്യപാരികൾ പത്തു പൈസാ ഇരുപതു പൈസാ നാലണ നാണയങ്ങൾ കരുതിവയ്ക്കുന്നു. ആഴ്ചയിലൊരു ദിവസം (മിക്കവാറും ഇടങ്ങളിൽ ഇതു ശനിയാഴ്ചയാണ്) ഭിക്ഷക്കാർ കടകൾ കയറിയിറങ്ങും. കടകളിൽ നിന്ന് അവർക്കു കിട്ടുന്നത് പത്തു പൈസാ-20 പൈസാ നാണയങ്ങൾ.

പലയിടത്തു നിന്നായി തങ്ങൾക്കു കിട്ടിയ നാണയങ്ങൾ എണ്ണി തിട്ടപ്പെടുത്തി ആകെ തുകയ്ക്കുള്ള നോട്ടുകൾ ഭിക്ഷക്കാർ കടക്കാരുടെയടുത്തുനിന്നു വാങ്ങുന്നു. ഭിക്ഷക്കാരുടെയടുത്തു നിന്നുവാങ്ങുന്ന ചില്ലറത്തുട്ടുകൾ വീണ്ടും അവർക്കു തന്നെകൊടുക്കാനായി കടക്കാരൻ കരുതി വയ്ക്കുന്നു. ഇങ്ങനെ ചില്ലറ നാണയങ്ങളുടെ കൈമാറ്റ വ്യവസ്ഥിതിയുടെ ചില വേറിട്ട പാഠങ്ങൾ രാജ്യത്തു നിലനിൽക്കുന്നുണ്ട്.

കൗതുകരമായ ഈ അവസ്ഥ ഇതുവരെ പഠനവിധേയമായിട്ടില്ല. രൂപയുടെ വില കുറയുന്തോറും നാണയ വിനിമയം കുറയുകയാണ്. പണ്ടത്തെ ഒരു പൈസയുടെ സ്ഥാനത്തേക്ക് ഒരു രൂപ വരികയാണ്. നമ്മുടെ വളർച്ചയുടെ നിരക്ക് അസൂയാവഹം തന്നെ!



പ്രവാസഭൂമി

പുസ്തകം 1 ലക്കം 2 ഒക്ടോബർ 2004 ബാംഗ്ലൂർ പേജ് 16 വില 5 രൂ

# ധരംസിങ്ങ് മന്ത്രിസഭയുടെ ഭാവി അനിശ്ചിതത്വത്തിൽ

ഒക്ടോബർ 13 ന് ബീദറിൽ നടക്കുന്ന ഉപതിരഞ്ഞെടുപ്പിൽ കോൺഗ്രസ്സ് മൂന്നാം സ്ഥാനത്തേക്കു തഴയപ്പെടുമെന്നാണ് രഹസ്യാന്വേഷണ ഏജൻസികൾ സർക്കാരിനു റിപ്പോർട്ടു ചെയ്തിരിക്കുന്നത്. കോൺഗ്രസ്‌വൃത്തങ്ങളിൽ ഇത് അങ്കലാപ്പ് ഉളവാക്കിയിരിട്ടുണ്ട്. ബീദർ ലോക്സഭാ മണ്ഡലത്തിലെ എട്ടു നിയമസഭാ സീറ്റുകളിലും രഹസ്യാന്വേഷണ ഏജൻസികൾ നടത്തിയ സർവ്വേയിലാണ് ഇക്കര്യം വ്യക്തമായത് . ബീ.ജെ. പിയും ജനതാദളും തമ്മിലായിരിക്കും. പ്രധാധ മത്സരമെന്നും കോൺഗ്രസിന് ഒരു പക്ഷേകെട്ടിവച്ച കാശുനഷ്ടപ്പെട്ടേക്കുമെന്നുമാണ് സൂചന. ഉമനാബാദ്, അലന്ദ്, ബീദർ, ബസവകല്യാൺ നിയമസഭാമണ്ഡലങ്ങളിൽ ജനതാദളിന്റെ നില സുദൃഢമാണത്രെ. ബി.ജെ. പി. ക്ക് ദിവംഗതനായ രാമചന്ദ്ര വീരപ്പായുടെ പേരിൽ വോട്ടു ലഭിക്കും. ബി.ജെ.പി. സ്ഥാനാർത്ഥിയായ ബസവേശ്വര ആര്യ്ഖ് തന്റെ പിതാവിന്റെ മരണം കാരണമുണ്ടായ സഹതാപതരംഗത്തിന്റെ ആനുകൂല്യം ലഭിക്കും. കോൺഗ്രസ്സിന്റെ നില ആകെ പരുങ്ങലിലാണ്. വൻതോതിൽ ന്യൂനപക്ഷ സമുദായങ്ങളുടെ വോട്ടു ലഭിച്ചാൽ ഒരു പക്ഷെ കോൺഗ്രസ് രണ്ടാം സ്ഥാനത്തെത്തിയേക്കുമെന്നല്ലാതെ വിജയസാധ്യത വിദൂരമാണ്. വിജിലൻസ് റിപ്പോർട്ടുകളുടെ അടിസ്ഥാനത്തിൽ കോൺഗ്രസ് തെരഞ്ഞെടുപ്പു തന്ത്രങ്ങൾ മെനയുന്നുണ്ടെങ്കിലും വിജയിക്കുമോയെന്നു കണ്ടറിയണം.

ബീദർ ലോക്സഭാ സീറ്റിലേക്കുള്ള ഉപതിരഞ്ഞെടുപ്പിൽ കോൺഗ്രസ് പരാജയമടഞ്ഞാൽ മുഖ്യമന്ത്രി ധരംസിങ്ങിന്റെ കസേര നഷ്ടപ്പെടാനാണ് സാധ്യത. കഴിഞ്ഞ ലോക്സഭാ തെരഞ്ഞെടുപ്പിൽ കർണാടകത്തിൽ ഏറ്റവും കൂടുതൽ സീറ്റു ലഭിച്ചത് ബി.ജെ.പിക്കാണ്. ബി.ജെ. പി. ക്കെതിരെ പൊതു സ്ഥാനാർത്ഥയെ നിർത്താൻ ജനതാദൾ (എസ്) ദേശീയ പ്രസിഡന്റും മുൻപ്രധാന മന്ത്രിയുമായ എച്ച്.ഡി. ദേവഗൗഡയുമായി ധരംസിങ്ങ് നടത്തിയ ചർച്ച പരാജയപ്പെട്ടിരുന്നു. കർണാടക പ്രദേശ് കോൺഗ്രസ് പ്രസിഡന്റ് ജനാർദ്ദൻ പൂജാരി, കർണാടകത്തിന്റെ ചുമതലയുള്ള എ. ഐ. സി.സി അംഗം വിലാസ് റാവു ദേശ്മുഖ്, പാർലമെന്റംഗം തേജസ്വിനി രമേശ്, മുൻ മന്ത്രി ഡി.കെ. ശിവകുമാർ, കേന്ദ്ര മന്ത്രി ദയാനിധിമാരൻ തുടങ്ങിയവർ ഇക്കാര്യം സോണിയ ഗാന്ധിയുടെ ശ്രദ്ധയിൽപ്പെടുത്തിയിട്ടുണ്ട്. ഉപതെരഞ്ഞെടുപ്പിനുശേഷം ധരംസിങ്ങിന്റെ കാര്യത്തിൽ കോൺഗ്രസ് ഹൈക്കമാൻഡ് തീരുമാനമെടുക്കുമെന്നാണ് റിപ്പോർട്ടുകൾ. മഹാരാഷ്ട്രഫോർമുല പ്രകാരം ഇരുകക്ഷികൾക്കും തുല്യാവകാശം ലഭിക്കണമെന്നാണ് കോൺഗ്രസ് നേതാക്കളുടെ വാദം. തന്റെ കസേര രക്ഷിക്കുവാൻ വേണ്ടി തദ്ദേശ സ്വയം ഭരണം സ്ഥാപനങ്ങളുടെ ചുമതല ജനതാദളിന് അടിയറ വച്ചതിനാൽ ധരംസിങ്ങനോട് കോൺഗ്രസ്സിനുള്ളിൽത്തന്നെ ശക്തമായ എതിർപ്പുണ്ട്. നാലു മാസക്കാലത്തെ ഭരണത്തിനിടെ എടുത്ത പറയത്തക്ക പ്രകടനം കാഴ്ചവയ്ക്കുവാനോ സംസ്ഥാനത്ത് കോൺഗ്രസ്സിന്റെ നിലമെച്ചപ്പെടുത്തുവാനോ ധരംസിങ്ങിനു കഴിഞ്ഞിട്ടില്ല. മുൻ മുഖ്യമന്ത്രി എസ്. എം. കൃഷ്ണയോ മുൻകേന്ദ്ര മന്ത്രി മാർഗ്രരറ്റ് ആൽവയോ മുഖ്യമന്ത്രി ആകുവാനുള്ള സാധ്യതയും തള്ളിക്കളയാനാവില്ല.

ബീദറിലെ എട്ടു നിയമസഭാമണ്ഡലങ്ങളിലും രണ്ടു നേതാക്കളെ വീതം ചുമതലപ്പെടുത്തിയ ബി.ജെ.പി. കോൺഗ്രസ്സിന്റെയും ജനതാദളി ( എസ്) ന്റെയും ദൗർബല്യങ്ങളെ വോട്ടുകളാക്കിമാറ്റാനുള്ള അക്ഷീണയത്നത്തിലാണ്.

ഒരേ മന്ത്രിസഭയിലെ മന്ത്രിമാർ രണ്ടുചേരികളിലായി നിന്ന് അവരവരുടെ സ്ഥാനാർത്ഥികൾക്കു വേണ്ടിവോട്ടു പിടിക്കുന്ന കാഴ്ചയാണ് ബീദറിൽ കാണാൻ കഴിഞ്ഞത്. ബീദറിലെ ജയവിജയങ്ങൾ കർണാടക മന്ത്രിസഭയെ തകർച്ചയിലേക്കു നയിക്കുന്ന കാഴ്ചയാവുമോ വരും നാളുകളിൽ കാണാനാവുക.

ബി.ജെ.പിയാണ് വിജയിക്കുന്നതെങ്കിൽ കോൺഗ്രസ് ജനതാദൾ (എസ്) ഭിന്നിപ്പ് രൂക്ഷമാവുകയും മന്ത്രി സഭ നിലം പൊത്തുകയും ചെയ്യാൻ സാധ്യതയുണ്ട്. ജനതാദൾ എസ് ജയിച്ചാൽ അവരുടെ വിലപേശൽ ശേഷി വർദ്ധിക്കുമെന്നു മാത്രമല്ല മുഖ്യമന്ത്രിസ്ഥാനം പോലും അവർ ആവശ്യപെടാനും സാധ്യതയുണ്ട്. ഇത് കോൺഗ്രസ്സ് ജനതാദൾ ബന്ധം വഷളാക്കാനും മന്ത്രിസഭയുടെ നിലനിൽപ്പ് അപകടത്തിലാക്കുവാനും സാധ്യതയുണ്ട് *

# രാജസ്ഥാനിൽ എണ്ണവിളകൾക്ക് വിലയിടിവും നാശവും

മാധ്യമം. 5-1-2001

എസ്. സലിംകുമാർ

രാജസ്ഥാനിൽ മുന്നൂറു കോടി രൂപ വിലമതിക്കുന്ന സോയാബീൻ കൃഷിയാണ് 'പുകയിലപ്പുഴു'ക്കളുടെ ശല്യം കാരണം നശിച്ചത്. മധ്യപ്രദേശിനോടു തൊട്ടുകിടക്കുന്ന ഹാഡൗതി പ്രദേശത്തെ സോയാബീൻ കൃഷി വൻതോതിൽ നശിച്ചതിന്റെ പ്രധാന കാരണം നിലവാരം കുറഞ്ഞ കീടനാശിനി ഉപയോഗിച്ചതിനാലാണെന്നു കണ്ടെത്തുകയുണ്ടായി. പുഴുക്കളുടെ വർധന തടയാൻ കഴിയാതിരുന്ന ഇത്തരം വ്യാജ കീടനാശിനികളുടെ പ്രയോഗം കാരണം ഗുരുതരമായി അസുഖം ബാധിച്ച് ചില കർഷകർ മരിക്കുകയുമുണ്ടായി. കീടനാശിനികളുണ്ടാക്കിയ അസുഖം കാരണം ഇരുനൂറിലേറെ പേർ ചികിത്സയിലാണ്. മഴക്കുറവും ജലക്ഷാമവും കാരണം മിക്ക വിളകളുടെയും ശരാശരിയിൽ താഴെ ഉൽപാദനമേ നടന്നിട്ടുള്ളൂ. കിട്ടിയ വിളവുകളാവട്ടെ, ഗുണനിലവാരം വളരെ കുറഞ്ഞതും. രാജസ്ഥാനിലെമ്പാടും ദുരിതംകൊണ്ട് പൊറുതിമുട്ടുന്ന കർഷകരെ എല്ലാവരും ചേർന്ന് കബളിപ്പിക്കുകയാണ്.

മൺസൂൺ കനിയാഞ്ഞതുകാരണം എണ്ണവിളകളെല്ലാം നശിച്ചു. ഇത്തവണ കടുകിന് വിലയിടിഞ്ഞതു കാരണം മറ്റെന്തെങ്കിലും കൃഷിചെയ്യാനുള്ള ഒരുക്കത്തിലാണ് കർഷകർ. പക്ഷേ പലേടത്തും കിട്ടുന്ന വെള്ളം ഫ്ലൂറൈഡും മറ്റു രാസവസ്തുക്കളും ഏറെയുള്ളതും മനുഷ്യർക്കും കന്നുകാലികൾക്കും ജലസേചനത്തിനുപോലും ഉപയോഗിക്കാൻ യോഗ്യമല്ലാത്തതുമാണ്.

നിലക്കടല ഉൽപാദനത്തിന് പേരുകേട്ട വടക്കുകിഴക്കൻ രാജസ്ഥാനിൽ കൃഷി പാടേ നശിച്ചു. രാജസ്ഥാൻ കനാൽ പ്രദേശങ്ങളിൽ ശ്രീഗംഗാനഗർ, ബിക്കാനീർ ജില്ലകളിലായി മുപ്പതിനായിരം ഹെക്ടർ നിലക്കടല കൃഷി നടത്തിയിരുന്നിടങ്ങളിൽ ഇത്തവണ 3000 ഹെക്ടറിൽ മാത്രമാണ് കൃഷിയിറക്കിയത്. ഓരോ ജില്ലയിലും എണ്ണവിളകളുടെ കൃഷിയിൽ കാര്യമായ കുറവുവന്നിട്ടുമുണ്ട്.

സംസ്ഥാനത്തെ സകല കമ്പോളങ്ങളിലും കടുകിന്റെ വില കടുകുകൂമ്പാരം പോലെ ഇടിഞ്ഞു. ആയിരം രൂപയിലും താഴെ വരെയെത്തിയിരുന്നു കടുക് വില ക്വിന്റലിന്. നേരത്തെയുള്ള വില ക്വിന്റലിന് 1200 രൂപ വരെയായിരുന്നു. താങ്ങുവില 1000 രൂപയിലും താഴ്ന്നപ്പോൾ കർഷകർക്ക് കടുകുകൃഷിയും വേണ്ടെന്നായി. വരൾച്ചയും ക്ഷാമവും കൊണ്ട് പൊറുതിമുട്ടിയ കർഷകരുടെ വനരോദനം ആരും ചെവിക്കൊള്ളുന്നില്ല. ഇന്ത്യൻ ഭക്ഷ്യ എണ്ണക്കമ്പോളം വിദേശ കമ്പനികൾ പിടിച്ചടക്കുമ്പോൾ ഇന്ത്യൻ കർഷകൻ നശിക്കുകയാണ്, വിലയിടിവിന്റെ ചുഴിയിൽപെട്ടു നിൽക്കുമ്പോഴാണ് ആകെ പ്രതീക്ഷയുണ്ടായിരുന്ന സോയാബീൻ കൃഷി മൊത്തം പുകയിലപ്പുഴുക്കൾ കാർന്ന് കേടാക്കിയത്. 600 കോടി രൂപയുടെ ഉൽപാദനമായിരുന്നു സോയാബീൻ കൃഷിയിൽനിന്ന് ഈവർഷം പ്രതീക്ഷിച്ചിരുന്നത്.

പലേടങ്ങളിലും സോയാബീൻ കൃഷിയുടെ എൺപത് ശതമാനവും പുകയിലപ്പുഴുക്കളുടെ ആക്രമണത്തിനിരയായി. അന്തരീക്ഷോഷ്മാവ് 25 ഡിഗ്രിയിൽ താഴെ വന്നാൽ മാത്രമേ ഈ പുഴുക്കളെ നിയന്ത്രിക്കാനാവൂ എന്ന് വിദഗ്ധർ പറയുന്നു. കീടബാധ കാരണം കൃഷിനശിച്ച സോയാബീൻ കർഷകർക്ക് സബ്സിഡി നിരക്ക് വർധിപ്പിക്കുമെന്ന് സർക്കാർ വെളിപ്പെടുത്തിട്ടുണ്ട്.

കടുത്ത വരൾച്ചയെ അതിജീവിക്കാൻ കഴിയുന്നതും ജലോപയോഗം കുറഞ്ഞതുമായ വിത്തിനങ്ങൾ പരീക്ഷണശാലയിൽ വികസിപ്പിച്ചെടുക്കുന്ന യജ്ഞത്തിലാണ് രാജസ്ഥാനിലെ കൃഷിവിദഗ്ധർ.

രാജസ്ഥാൻ കൃഷിവകുപ്പിലെ ജോയിന്റ് ഡയറക്ടർ പി.പി. ബംസൽ നൽകിയ വിവരങ്ങൾ വെച്ചുനോക്കുമ്പോൾ ഹാഡൗതി പ്രവിശ്യയിൽ അഞ്ചുലക്ഷത്തി ആയിരത്തി നാനൂറ്റമ്പത് ഹെക്ടറിൽ സോയാബീൻ കൃഷിചെയ്തു. രണ്ടുലക്ഷത്തിലേറെ ഹെക്ടർ പ്രദേശത്തെ സോയാ വിളവ് പുകയിലപ്പുഴുക്കൾ പൂർണമായും നശിപ്പിച്ചു. ഇതിൽ ഝാലാവാഡ് ജില്ലയിലാണ് ഏറ്റവുമധികം കൃഷിനാശം. 85,000 ഹെക്ടറിലെ സോയാബീൻ കൃഷിയാണ് ഇവിടെ മാത്രം പുഴുക്കൾ തിന്നുതീർത്തത്.

വിദേശ സോയാബീൻ ലോബിയുടെ ഗൂഢാലോചനയുടെ ഫലമായുണ്ടായ ഒരു 'ജൈവാക്രമണ'മാണ് പുകയിലപ്പുഴുക്കളെ വൻതോതിൽ സോയാബീൻ കൃഷിചെയ്യുന്ന പ്രദേശങ്ങളിൽ പെറ്റുപെരുകിയതെന്നും ചില രാഷ്ട്രീയ നേതാക്കൾക്ക് അഭിപ്രായമുണ്ട്. ഫലപ്രദമായി പുഴുശല്യം തടയാൻ കഴിയാതിരുന്നതുമൂലം മറ്റിടങ്ങളിലേക്കും ഇത് വ്യാപിക്കുവാൻ ഇടയുണ്ട്.

വെട്ടുകിളി ശല്യവും ഏറെയുള്ള സംസ്ഥാനമാണ് രാജസ്ഥാൻ. മഴ പെയ്തുകഴിഞ്ഞ് മരുഭൂമിയിലെ ചെടികളും വിളവുകളും പച്ചപ്പു തുടങ്ങുമ്പോഴാവും മേഘങ്ങൾ വരുന്നതുപോലെ വെട്ടുകിളികൾ വന്ന് വിളവുകളിൽ പെയ്തിറങ്ങുന്നത്. ഈർക്കിൾക്കനമുള്ള വെട്ടുകിളികൾ പറന്നിറങ്ങി പച്ചപ്പ് തിന്നുകൊഴുത്ത് വൃക്ഷങ്ങളെയും ചെടികളെയും പൊതിഞ്ഞ് ഇരിക്കും.

വെട്ടുകിളി ശല്യം പരിഹരിക്കാൻ വേണ്ടി വൻതോതിൽ പദ്ധതികൾ നടപ്പാക്കിയിട്ടുള്ള സംസ്ഥാനമാണ് രാജസ്ഥാൻ. പക്ഷേ മൺസൂൺ കഴിയുമ്പോൾ വെട്ടുകിളികൾ വരും. കൊടും വരൾച്ചയുടെ തവിട്ടുനിറം മാറി മരുഭൂമിയിൽ പച്ചപ്പ് പൊടിക്കുന്നത് കാത്ത് എവിടെയോ സമാധിയിലാണ് വെട്ടുകിളികൾ.

മൂന്നുവർഷമായി മഴക്കുറവായതു കൊണ്ട് വെട്ടുകിളികൾ വരാതിരുന്നത് പടിഞ്ഞാറൻ രാജസ്ഥാനിൽ പച്ചപ്പ് ഒരുപാട് കുറഞ്ഞതുകൊണ്ടാണ്.

കടുകും നിലക്കടലയും സോയാബീനും കൃഷിചെയ്തിരുന്ന നിലങ്ങൾ തരിശിട്ടുതുടങ്ങിയ രാജസ്ഥാനി കർഷകൻ കൊടും ക്ഷാമത്തിന്റെ പിടിയിൽനിന്ന് അന്യ സംസ്ഥാനങ്ങളിലേക്ക് പലായനം ചെയ്യുകയാണ്. മഴ പെയ്യുംവരെ അവർ തിരിച്ചുവരില്ല.

# ഗെലോട്ടിന് അഗ്നിപരീക്ഷ, കോൺഗ്രസ്സിനും

KK-16-9-99

എസ്. സലിംകുമാർ, ജയ്പൂർ

പടയോട്ടങ്ങളുടെ വീരേതിഹാസ കഥകളുടെ നാടായ രാജസ്ഥാനിൽ കോൺഗ്രസ് ഇത്തവണ അഗ്നിപരീക്ഷണങ്ങളിലൂടെയാണ് നീങ്ങുന്നത്. കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പിൽ ആകെയുള്ള 25 സീറ്റിൽ 18ലും കോൺഗ്രസ്സ് ജയിച്ചിരുന്നു. അഞ്ച് സീറ്റ് ബി.ജെ.പിക്ക് കിട്ടി. സ്വതന്ത്രരായി നിന്ന ബൂട്ടാസിംഗിനും ശീശ്റാം ഓലയ്ക്കും ഓരോ സീറ്റും. രാഷ്ട്രീയ ഗതിവിഗതികൾ പിന്നീട് ഇവരെയും കോൺഗ്രസ്സിൽ തിരിച്ചെത്തിച്ചു. അങ്ങനെ 25ൽ 20 സീറ്റും കോൺഗ്രസ്സിന്റേതായിരുന്നു.

1998 അവസാനം നടന്ന അസംബ്ളി തിരഞ്ഞെടുപ്പിൽ 200ൽ 153 സീറ്റും നേടിയാണ് അശോക് ഗലോട്ട് മുഖ്യമന്ത്രിയായത്. അന്ന് വിജയം അത്ര തിളക്കമുള്ളതായിരുന്നതിനാൽ കോൺഗ്രസ്സിന് അത് നിലനിറുത്തിയാലേ മുഖം രക്ഷിക്കാനാവൂ.

ഇത്തവണ 53 ശതമാനമാണ് പോളിംഗ് നിരക്ക്. കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പിൽ 60.35 ശതമാനമായിരുന്നു പോളിംഗ്. ഇത്തവണ പോളിംഗ് കുറയാൻ നിരവധി കാരണങ്ങളുണ്ട്. ഒന്നാമത്തെ കാരണം നിരക്ഷരത തന്നെ. പിന്നെ, രണ്ടു കൊല്ലത്തിനിടയിൽ മൂന്നാമത്തെ തിരഞ്ഞെടുപ്പാണിത്.

തിരഞ്ഞെടുപ്പ് പ്രഖ്യാപിക്കുന്നതിന് ഒരാഴ്ച മുൻപായിരുന്നു രാജസ്ഥാൻ പ്രദേശ് കോൺഗ്രസ് പ്രസിഡന്റായി ഗിരിജാ വ്യാസ് സ്ഥാനമേറ്റത്. തിരഞ്ഞെടുപ്പു വരുന്നെന്ന് കേട്ടപ്പോഴേ ഗിരിജാ വ്യാസ് പ്രഖ്യാപിച്ചു. 25 ൽ 25 സീറ്റിലും കോൺഗ്രസ് ജയിക്കും. അതൊരു എടുത്തുചാട്ടമായിപ്പോയെന്ന് പിന്നീടുള്ള രാഷ്ട്രീയസ്ഥിതിഗതികൾ തെളിയിച്ചു. ജാട്ട് മഹാസഭയുടെ 'തിന്നില്ലെങ്കിലും തീറ്റില്ലെന്ന' നിലപാട് കോൺഗ്രസ്സിനെ വട്ടംകറക്കി. വോട്ടർമാരിൽ 17 ശതമാനം വരുന്ന ജാട്ടുകളാണ് രാജസ്ഥാനിലെ ഏറ്റവും വലിയ വോട്ട് ബാങ്ക്. കഴിഞ്ഞ തവണ ശരാശരി നാലരശതമാനം മാർജ്ജിനിലാണ് കോൺഗ്രസ് ജയിച്ചത്. 7.35 ശതമാനം വോട്ട് കുറഞ്ഞതിന്റെ ക്ഷീണം സ്വാഭാവികമായും കോൺഗ്രസ്സിനുതന്നെ. പിളർന്നുമാറിയ ജാട്ട് വോട്ടുകൾ ബി.ജെ.പി.യുടെ മാർജ്ജിൻ വർദ്ധിപ്പിക്കാൻ സഹായിക്കുമെന്നാണ് വിദഗ്ദ്ധാഭിപ്രായം.



ഗിരിജാ വ്യാസ്



അശോക് ഗെലോട്ട്



ഷെഖാവത്ത്

ജാട്ടുകളെ അനുനയിപ്പിച്ച് കോൺഗ്രസ്സിന് വോട്ട് ചെയ്യിക്കാൻ കഴിഞ്ഞുവെന്ന് ഗിരിജാവ്യാസും ഗലോട്ടും പറയുന്നെങ്കിലും ഭൈരോൺസിംഗ് ഷെഖാവത്തിന്റെ ചാണക്യബുദ്ധി അത് അനുവദിച്ചുകൊടുത്തുകാണില്ല. ഷെഖാവത്തിന്റെ തന്നെ കളികളാണ് ജാട്ട് മഹാസഭയുടെ കലാപത്തിന് പിന്നിലുണ്ടായിരുന്നതെന്ന് നിരീക്ഷകർ കരുതുന്നു.

25ൽ 25 സീറ്റും കിട്ടുമെന്ന് ആവർത്തിച്ചാവർത്തിച്ചു പറഞ്ഞിരുന്ന ഗിരിജാ വ്യാസ് ഇപ്പോൾ പറയുന്നത് കൂടുതൽ സീറ്റുകൾ കോൺഗ്രസ്സിന് കിട്ടുമെന്നാണ്. സ്വന്തം മണ്ഡലമായ ഉദയ്പൂരിൽ ഗിരിജാ വ്യാസിന്റെ നില ഇത്തവണയും പരുങ്ങലിലാണുതാനും. സീറ്റുകൾ കൂടുതൽ നല്കിയാലും ഇല്ലെങ്കിലും തലവേദന അശോക് ഗലോട്ടെന്ന മുഖ്യമന്ത്രിക്കാണ്. 200ൽ 153 അസംബ്ലി സീറ്റ് എന്ന തകർപ്പൻ വിജയം നിലനിറുത്തണമെങ്കിൽ ചുരുങ്ങിയത് 20 പാർലമെന്റ് സീറ്റെങ്കിലും കോൺഗ്രസ് പിടിച്ചേ പറ്റൂ.

1998 ലെ പാർലമെന്റ് തിരഞ്ഞെടുപ്പിന്റെസമയത്ത് ബി.ജെ.പി.യാണ് രാജസ്ഥാൻ ഭരിച്ചിരുന്നത്. അന്ന് 200ൽ 135 അസംബ്ളി സീറ്റുകളിലും കോൺഗ്രസ്സിനായിരുന്നു കൂടുതൽ വോട്ട് കിട്ടിയത്. രാജസ്ഥാൻ കോൺഗ്രസ്സിലെ ഐക്യവും ഗലോട്ടിന്റെ സമർത്ഥമായ നേതൃത്വവും ബി.ജെ.പി.യുടെ ഭരണക്കുഴപ്പങ്ങളും കാരണം കാറ്റ് തിരിഞ്ഞു വീശുന്നതിന്റെ വ്യക്തമായ ആ ലക്ഷണമാണ് കോൺഗ്രസ്സിന് ആത്മവിശ്വാസം നല്കിയതും അസംബ്ളി തിരഞ്ഞെടുപ്പിൽ സീറ്റുകൾ തൂത്തുവാരാൻ കളമൊരുക്കിയതും. ഇത്തവണ പാർലമെന്റ് തിരഞ്ഞെടുപ്പ് ഫലം വന്നു കഴിയുമ്പോൾ അസംബ്ലി സെഗ്മെന്റുകളിലുണ്ടാകുന്ന സീറ്റ് കുറവുകൾ ഗലോട്ടിന് പ്രശ്നമാവും. ഇപ്പോഴത്തെ വിജയം നിലനിറുത്താൻ കഴിഞ്ഞാൽ അതിന് മുന്ന് അവകാശികളുണ്ടാവും. ഒന്നാമത്തെയാൾ അശോക് ഗലോട്ട് തന്നെ. തന്റെ സൽഭരണത്തിന് കിട്ടിയ വോട്ടാണെന്ന് അദ്ദേഹം പറയും. തന്റെ സംഘടനാപാടവം കൊണ്ടാണ് വിജയമെന്ന് ഗിരിജാ വ്യാസിന് പറയാം. അതല്ല തങ്ങൾ വോട്ട് ചെയ്തതുകൊണ്ടാണെന്ന് ജാട്ടുകളും അവകാശപ്പെടും.

എങ്ങനെയായാലും അശോക് ഗലോട്ടിനെ അട്ടിമറിക്കുകയാണ് കോൺഗ്രസ്സിലെ ജാട്ട് - ബ്രാഹ്മണ ലോബികളുടെ ലക്ഷ്യം. കോൺഗ്രസ്സിന്റെ ഉൾപ്പോരിൽ കലങ്ങുന്ന വെള്ളത്തിൽനിന്ന് മീൻ പിടിക്കാനാണ് ഷെഖാവത്തിന്റെ ശ്രമം. രാജസ്ഥാനിൽ വേരറ്റു വീഴാൻ നില്ക്കുന്ന ബി.ജെ.പി.യെ നിലനിറുത്തേണ്ടത് ഷെഖാവത്തിന്റെ കൂടി നിലനില്പിന്റെ ആവശ്യമാണ്.

തനിക്ക് മീതെ ആരും ബി.ജെ.പി.യിൽ ഉയർന്നുവരാൻ അനുവദിക്കാത്ത ഷെഖാവത്തിനെ ബൈപാസ് ചെയ്താണ് ജസ്വന്ത്സിംഗ് ദേശീയരാഷ്ട്രീയത്തിൽ ജ്വലിച്ചു നില്ക്കുന്നത്. ഇതാകട്ടെ ഷെഖാവത്തിന് സഹിക്കാനാവാത്ത കാര്യമാണുതാനും. കഴിഞ്ഞ തവണ ചിത്തോഡ്ഗഢിൽ ജസ്വന്ത് സിംഗ് സുന്ദരമായി തോറ്റു വീണതിനു പിന്നിൽ ഭൈരോൺ സിംഗ് ഷെഖാവത്ത് ആയിരുന്നുവെന്നത് അങ്ങാടിപ്പാട്ടാണ്. രാജസ്ഥാനിൽ സ്ഥിതി മെച്ചപ്പെടുത്തിയില്ലെങ്കിൽ ഷെഖാവത്തിന് ദേശീയ രാഷ്ട്രീയത്തിലേക്കുള്ള കവാടങ്ങൾ അടയും. അല്ലെങ്കിൽത്തന്നെ വാജ്പേയിയുമായി ഷെഖാവത്തിന്റെ ബന്ധത്തിന് ഉലച്ചിൽ വന്നിട്ടുണ്ടെന്നാണ് റിപ്പോർട്ടുകൾ.

ഭാരതത്തിൽ അടുത്തകാലത്തൊന്നും ഇത്ര ഭൂരിപക്ഷത്തിൽ ഒരു പാർട്ടിയും ജയിച്ചിട്ടില്ല. കോൺഗ്രസ്സിൽ പിളർപ്പുണ്ടാക്കാതെ ബി.ജെ.പി.യെ രാജസ്ഥാനിൽ നിലനിറുത്താൻ കഴിയില്ലെന്നു പിളർത്തലുകളുടെ മുത്തശ്ശന്മാരിലൊരാളായ ഷെഖാവത്തിന് നന്നായറിയാം. പക്ഷെ, എത്ര പിളർത്തിയാലും കോൺഗ്രസ് നിയമസഭാകക്ഷിയിൽ 153ൽ 90ൽപ്പരം എം. എൽ. എ.മാരുടെ പിന്തുണയുള്ള അശോക് ഗലോട്ടിനെ വീഴ്ത്തുക എളുപ്പമാവില്ല.

# രാജസ്ഥാൻ: ഗെഹ്‌ലോട്ടിന് ചുറ്റും ശത്രുക്കൾ

വികസനത്തിന്റെ പുകമറയ്ക്കകത്ത് പിന്നാക്കാവസ്ഥ മറയ്ക്കപ്പെടുന്ന രാജസ്ഥാൻ-അതാണ് ഈ സംസ്ഥാനത്തിന്റെ ഇപ്പോഴത്തെ സ്ഥിതി.

നല്ല ഭൂരിപക്ഷമുള്ള ഒരു സംസ്ഥാന സർക്കാരാണിന്നിവിടെ. 200ൽ 154 സീറ്റാണ് കോൺഗ്രസ്സിന് ഇവിടെയുള്ളത്. 155 സീറ്റുകളുണ്ടായിരുന്നതിൽ ഒരെണ്ണം കഴിഞ്ഞാഴ്ച നടന്ന ഉപതിരഞ്ഞെടുപ്പിൽ കോൺഗ്രസിനു നഷ്ടപ്പെട്ടു.

ഇത്ര കനത്ത ഭൂരിപക്ഷം ഉണ്ടായിട്ടും നിലനില്പിനുവേണ്ടി സ്വന്തം നേതൃത്വം കോൺഗ്രസ് ഹൈക്കമാൻറിന് അടിയറവു വെക്കേണ്ട സ്ഥിതിയാണ് അശോക് ഗഹ്‌ലോട്ടിനുള്ളത്. പല തീരുമാനങ്ങളും സോണിയാഗാന്ധിയുടെ അനുമതിക്കു വിധേയമായേ നടപ്പാക്കാൻ പറ്റൂ എന്ന ഗതികേട്.

സംസ്ഥാനത്തെ പുതിയ ഡിജിപിയാരെന്നു തീരുമാനിച്ചത് കോൺഗ്രസ് ഹൈക്കമാൻറാണ് എന്നത് ഒരുദാഹരണംമാത്രം. 1963 ലെ ഐപിഎസ് ബാച്ചുകാരായ അശോക് ഭണ്ഡാരി, എസ്.പി. എസ് ശ്രീവാസ്തവ എന്നിവരെ മറികടന്നാണ് 1966 ബാച്ചുകാരനായ ശന്തനുകുമാറിനെ പുതിയ ഡിജിപിയായി നിയമിച്ചത്. ജാട്ടുനേതാക്കൾ കോൺഗ്രസ് ഹൈക്കമാൻറിൽ ചെലുത്തിയ കടുത്ത സമ്മർദ്ദത്തിന്റെ ഫലമായിട്ടായിരുന്നു ഇത് ഒടുവിൽ.

ശന്തനുകുമാർ ഡിജിപി ആയതോടെ സീനിയോറിറ്റി മറികടന്നു നിയമനം നടത്തി എന്ന ദുഷ്പേര് ഗഹ്‌ലോട്ടിനു കിട്ടുകയും ചെയ്തു. അല്ലെങ്കിലും പത്താംനമ്പർ ജനപഥിൽ നിന്നുള്ള പ്രതികരണം ഗഹ്‌ലോട്ടിന്റെ പ്രതീക്ഷകൾക്കു എന്നും വിരുദ്ധമായിരുന്നു. പാർട്ടിക്കകത്ത് സകല മുതിർന്ന നേതാക്കളും ഗഹ്‌ലോട്ടിനെതിരാണ്. എഐസിസിയിലും, സോണിയയുടെ ഉപദേശക വൃന്ദത്തിൽ പെട്ടവരുടെ സംഖ്യ വർദ്ധിച്ചുവരുന്നതുകാരണം ഗഹ്‌ലോട്ടിന്റെ പിടിവള്ളികൾ പൊട്ടിക്കൊണ്ടിരിക്കുകയാണ്.

രാജസ്ഥാനിലെ തന്നെ സീനിയർ നേതാക്കളിലൊരാളായ രാംവിലാസ് മിർധയാണ് കോൺഗ്രസ് അഖിലേന്ത്യാ തിരഞ്ഞെടുപ്പു സമിതിയുടെ കൺവീനർ. അതിനാൽതന്നെ സോണിയയുമായി അടുപ്പത്തിലാണ് ഈ ജാട്ട്നേതാവ്. ഇപ്പോഴത്തെ പിസിസി പ്രസിഡണ്ട് ഗിരിജാവ്യാസും സോണിയയ്ക്കു പ്രിയപ്പെട്ട വ്യക്തിയാണ്. നവ്കിശോർ ശർമ ശിവചരൺമാഥുർ, പരസ്റാം മദേരണ തുടങ്ങിയ നേതാക്കളെല്ലാം ഗഹ്‌ലോട്ട് വിരുദ്ധ ഗ്രൂപ്പുകളെ നിയന്ത്രിക്കുന്നവരാണ്. പത്താംനമ്പർ ജനപഥിലെ വിശ്വസ്തരുടെ ലിസ്റ്റിൽ ഗഹ്‌ലോട്ടിന്റെ പേര് താഴേക്കു കൊണ്ടുവരുന്നതിന്റെ കാരണക്കാർ ഈ നേതാക്കൾ തന്നെ.

എസ്. സലീംകുമാർ

ഇന്ദിരാഗാന്ധിയുടെയും രാജീവ് ഗാന്ധിയുടെയും നരസിംഹറാവുവിന്റെയും മന്ത്രിസഭകളിൽ അംഗമായിരുന്ന അശോക് ഗഹ്‌ലോട്ട് രാജീവ്ഗാന്ധിയുമായി നല്ല അടുപ്പത്തിലായിരുന്നു. ഗഹ്‌ലോട്ടിന്റെ രാഷ്ട്രീയ മഹത്വകാംക്ഷകളെ സാർത്ഥകമാക്കുന്നതിൽ രാജീവ് ഗാന്ധിക്ക് വലിയ പങ്കുണ്ട്. അക്കാരണത്താൽതന്നെ രാജീവ് ഗാന്ധിയെ എളുപ്പം മറക്കാൻ ഗഹ്‌ലോട്ടിനു കഴിയുകയുമില്ല. 1998-ഡിസംബറിൽ ഗഹ്‌ലോട്ട് മുഖ്യമന്ത്രിയായപ്പോൾ ഗഹ്‌ലോട്ട് ആദ്യം എടുത്ത തീരുമാനം സംസ്ഥാനത്തൊട്ടാകെയായി 16000 ഏകാധ്യാപക വിദ്യാലയങ്ങൾ സ്ഥാപിക്കുകയെന്നതായിരുന്നു 'രാജീവ് ഗാന്ധി സുവർണ ജയന്തി പാഠശാലകൾ' എന്നപേരിൽ. ഇത്ര വ്യാപകമായ പ്രചാരം രാജീവ് ഗാന്ധിയുടെ പേരിനു കിട്ടുന്നതിന്റെ പൊളിറ്റിക്കൽ മൈലേജ് ഗഹ്‌ലോട്ടിനു കിട്ടുകയും ചെയ്യും. പക്ഷേ, പേരിടലിലൊഴികെ മറ്റെല്ലാ കാര്യങ്ങളിലും സദുദ്ദേശത്തോടെ തുടങ്ങിയ ഈ ഏകാധ്യാപക വിദ്യാലയശൃംഖലയെ തകർത്തെറിയാനും അവ സ്വകാര്യ ഏജൻസികൾക്കു കൈമാറാനും ഉള്ള അപകടകരമായ നീക്കങ്ങളാണ് ഉദ്യോഗസ്ഥരും ചില നേതാക്കളും പ്രൈവറ്റ് മാഫിയായും ചേർന്ന് നടത്തുന്നത്.

> **അശോക് ഗഹ്‌ലോട്ട് ഇപ്പോൾ പാർട്ടിക്കകത്തു നിന്നും പുറത്തുനിന്നും. ആക്രമണങ്ങളെ നേരിടുകയാണ്. പ്രതിപക്ഷവും കോൺഗ്രസ്സിലെ വിവിധ ഗ്രൂപ്പുകളുമാണ് ആക്രമണത്തിനു പിന്നിൽ**

രാജീവ് ഗാന്ധിയുടെ പേരുള്ളതുകാരണം ഈ വിദ്യാലയങ്ങളുമായി സഹകരിക്കാൻ മറ്റുള്ള രാഷ്ട്രീയക്കാർ വിസമ്മതിക്കുകയും ചെയ്യു. മുഖ്യമന്ത്രിയായിക്കഴിഞ്ഞ് ആദ്യം വന്ന തന്റെ പിറന്നാളിന് അശോക്ഗഹ്‌ലോട്ട് ശ്രീപെരുംപുതൂരിൽ രാജീവ് സ്മാരകത്തിൽ പോയി 'ജ്ഞന' മിരുന്നതും ഹൈക്കമാൻറിനെ പ്രതീപ്പെടുത്താനായിരുന്നു. ഏറ്റവുമൊടുവിൽ വിശ്വപ്രസിദ്ധമായ 'രൺധംഭോർ കടുവാസങ്കേത'ത്തിന്റെ പേര് 'രാജീവ് ഗാന്ധി കടുവാ സങ്കേതം' എന്നാക്കിയതിന്റെ പ്രതിഷേധം രാജസ്ഥാനിൽ കെട്ടടങ്ങിയിട്ടില്ല. രൺധംഭോർ എന്നത് രാജസ്ഥാനികളെ സംബന്ധിച്ച് ഒരു സ്ഥലപ്പേരോ 'കടുവാസങ്കേതമോ' മാത്രമല്ല. രക്തത്തിൽ അലിഞ്ഞുചേർന്ന ഒരു വികാരമാണ്. അലാവുദ്ദീൻ കിൽജിയുടെയും അക്ബറിന്റെയും പടയോട്ടങ്ങളെ ചെറുത്തുനില്ക്കുകയും അടിയറവു പറഞ്ഞ് ഒടുവിൽ ആയിരക്കണിക്കിനു സ്ത്രീകൾ 'ജൗഹാർ' എന്നപേരിൽ കൂട്ടത്തോടെ തീയിൽ ചാടിമരിക്കുകയും ചെയ്ത സ്ഥലം. അതുതന്നെയായിയിരുന്നു എതിർപ്പിനു കാരണവും.

പേരുമാറ്റത്തിനുള്ള തീരുമാനമെടുത്തത് മന്ത്രിസഭായോഗമാണ്. തീരുമാനം പാസ്സാക്കി സോണിയായെഅറിയിച്ചപ്പോൾ രാജീവിന്റെ പേരിൽ ഇപ്പോൾ തന്നെ മൂന്നു വന്യമൃഗ സങ്കേതം ഉള്ളതുകൊണ്ട് പുതിയതൊന്നും വേണ്ട എന്നായിരുന്നു മറുപടി. അങ്ങനെ ഗഹ്‌ലോട്ട് ഇരുവശത്തുനിന്നും തിരിച്ചടിവാങ്ങി. കോൺഗ്രസ് ഹൈക്കമാൻറിന് ഗഹ്‌ലോട്ടിനോടുള്ള താൽപര്യം കുറയുന്നതിന്റെ ലക്ഷണമായിട്ടാണ് നിരീക്ഷകർ ഈ സംഭവങ്ങളെ കാണുന്നത്.

ഇനിയിപ്പോൾ നവംബർ 10ന് രാജസ്ഥാനിൽ പി.സി.സി. തിരഞ്ഞെടുപ്പാണ്. തിരഞ്ഞെടുപ്പിന്റെ ജില്ലാതല അധികാരികളെ സംബന്ധിച്ചിടത്തോളം തർക്കത്തിൽ ഒരു ഭാഗത്തുനിന്ന് കലാപക്കൊടി ഉയർന്നുകഴിഞ്ഞു. അശോക് ഗഹ്‌ലോട്ട് ഇപ്പോൾ പാർട്ടിക്കകത്തുനിന്നും പുറത്തുനിന്നും ആക്രമണങ്ങളെ നേരിടുകയാണ്. പ്രതിപക്ഷവും കോൺഗ്രസ്സിലെ വിവിധ ഗ്രൂപ്പുകളുമാണ് ആക്രമണത്തിനു പിന്നിൽ

സലിംകുമാർ

# രംഗശങ്കരയിൽ മലയാളനാടകം

മറ്റ് ഭാഷകളിൽ നാടകപ്രസ്ഥാനം തഴച്ചുവളരുമ്പോഴും ഒറ്റപ്പെട്ട അവതരണങ്ങളിൽ മാത്രം ഒതുങ്ങിപ്പോയ മലയാളനാടകവേദിക്ക് പുതുജീവൻ പകർന്നുകൊണ്ട് സാമുവൽ ബെക്കറ്റിന്റെ വിഖ്യാതനാടകം 'ഗോദയെ കാത്ത്' ഇന്ത്യയിലെതന്നെ ഏറ്റവും മികച്ച അരങ്ങുകളിലൊന്നായ രംഗശങ്കരയിൽ ജനുവരി 5, 6 തീയ്യതികളിൽ അരങ്ങേറും. ആദ്യമായാണ് ബാംഗ്ലൂരിൽ നിന്നുള്ള ഒരു നാടകട്രൂപ്പ് രംഗശങ്കരയിൽ മലയാളനാടകം അവതരിപ്പിക്കുന്നത്. സാമുവൽ ബെക്കറ്റ് അസംബന്ധ നാടകവേദിയുടെ ആചാര്യന്മാരിൽ ഒരാളായിട്ടാണ് അറിയപ്പെടുന്നത്. കഥകളും നോവലുകളും കഥകളും നാടകങ്ങളും സിനിമാസ്ക്രിപ്റ്റുകളും എഴുതിയിട്ടുള്ള സാമുവൽ ബക്കറ്റിന്റെ ഏറ്റവും വിഖ്യാതമായ കൃതിയാണ് 'ഗോദയെ കാത്ത്'.

നോബൽ സമ്മാനജേതാവായ സാമുവൽ ബക്കറ്റിന്റെ 'ഗോദയെ കാത്ത്' കഴിഞ്ഞ നൂറ്റാണ്ടിലെ ഏറ്റവും ശ്രദ്ധേയമായ നാടകങ്ങളിൽ ഒന്നാണ്. അസംബന്ധ നാടകവേദിയിലെ ഏറ്റവും മികച്ച സൃഷ്ടികളിൽ ഒന്നായി കരുതപ്പെടുന്ന കൃതിയാണിത്. ഘടനയും പാത്രസൃഷ്ടിയും വളരെ ലളിതം. കാലാതിവർത്തിയായ പ്രമേയം. അസംബന്ധപൂർണ്ണമായ സംഭാഷണങ്ങളും ചലനങ്ങളും. ആക്ഷേപഹാസ്യത്തിന്റെ ചാട്ടവാർ പ്രഹരങ്ങൾ. ചിരിയുടെയും ചിന്തയുടെയും ഖജനാവ്.



സാമുവൽ ബെക്കറ്റ്

ഈ നാടകത്തിന്റെ പുതിയ രംഗഭാഷ്യത്തിൽ കലാപത്തിന്റെ ഇരകൾ എന്ന തലത്തിൽ മുഖ്യകഥാപാത്രങ്ങളായ എസ്ട്രഗനെയും വ്ളാദിമിറിനെയും അവതരിപ്പിക്കുന്നത് മനോജ് കുമാർ, പ്രകാശ് ഭാരെ എന്നിവരാണ്. മലയാളത്തിന്റെ ജനകീയ കവി കടമ്മനിട്ട രാമകൃഷ്ണൻ ആണ് ഗോദയെ കാത്ത് എന്ന നാടകത്തിന്റെ വിവർത്തനം നടത്തിയിരിക്കുന്നത്.

ആധുനിക നാടകവേദിയിലെ ഈ നിത്യഹരിതനാടകം ബാംഗ്ലൂരിൽ അവതരിപ്പിക്കുന്നത് സിലിക്കൺ മീഡിയ ആണ്. മലയാള സിനിമാ നിർമ്മാണത്തിന് പുതിയ മുഖഭാവം നല്കിയ കൂട്ടുകെട്ടാണ് മീഡിയ. ദേശീയ അവാർഡ് ജേതാവായ പ്രിയനന്ദൻ സംവിധാനം ചെയ്ത സൂഫി പറഞ്ഞ കഥ, എം.ജി.ശശി സംവിധാനം ചെയ്ത ജാനകി, സോഹൻലാൽ സംവിധാനം ചെയ്യുന്ന ചിത്രം തുടങ്ങിയവയുടെ നിർമ്മാതാക്കളാണ് സിലിക്കൺ മീഡിയ. സൂഫി പറഞ്ഞ കഥയിലെ അഭിനേതാക്കളായ പ്രകാശ് ബാരെയും മനോജും ആണ് ഈ നാടകത്തിലെ പ്രധാന കഥാപാത്രങ്ങൾ ആയ എസ്ട്രഗനെയും വ്ളാദിമറിനെയും അവതരിപ്പിക്കുന്നത്.

'സൂഫി പറഞ്ഞ കഥ'യുടെ സഹസംവിധായകൻ ആയ നന്ദജൻ ആണ് 'ഗോദയെ കാത്ത്' സംവിധാനം ചെയ്യുന്നത്. അമ്പതോളം നാടകങ്ങൾ ഇതുവരെ സംവിധാനം ചെയ്തിട്ടുള്ള നന്ദജൻ ആധുനിക നാടകങ്ങളെ സാർവ്വത്രികമാക്കുന്നതിൽ തനതായ പങ്ക് വഹിച്ചിട്ടുണ്ട്. പുതുവർഷത്തിൽ ബാംഗ്ലൂരിലെ മലയാളനാടകരംഗത്തേക്ക് കൂടുതൽ വെളിച്ചം കൊണ്ടുവരുവാൻ ഈ നാടകാവതരണത്തിലൂടെ കഴിയുമെന്ന് വിശ്വസിക്കുന്നു.

പോസോ, ലക്കി എന്നീ കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നത് ബാംഗ്ലൂർ ക്രൈസ്റ്റ് യൂനിവേഴ്സിറ്റിയിലെ രണ്ട് അധ്യാപികമാരാണ്. പുരുഷകഥാപാത്രങ്ങളെ സ്ത്രീകൾ അവതരിപ്പിക്കുന്നത് ഈ നാടകഭാഷ്യത്തിനു പുതിയ മാനങ്ങൾ നല്കുന്നു. കലാപങ്ങളുടെ അന്തരീക്ഷം കാലാവർത്തിയായി നിലനിർത്തുന്നതിനാൽ കലാപത്തിന്റെ ഇരകൾ എന്ന നിലയ്ക്ക് ഈ നാടകത്തിലെ കഥാപാത്രങ്ങളെ പുനരാവിഷ്കരിക്കുന്നത് വർത്തമാനകാലത്തിനു തീർത്തും അനുയോജ്യമാണ്. കോമാളിത്തരങ്ങളിലൂടെയും അബദ്ധങ്ങളിലൂടെയും ചിരിയും ചിന്തയും പിരിച്ചെടുത്ത ഘടനയാണ് 'ഗോദയെ കാത്ത്' എന്ന നാടകത്തിനുള്ളത്. അജ്ഞാതനായ ഗോദയെ കാത്തിരിക്കുവാൻ വിധിക്കപ്പെട്ട എസ്ട്രഗനും വ്ളാദിമറും അവരുടെ അസംബദ്ധങ്ങളിലൂടെ ആദ്യാവസാനം മുതിർന്നവരുടെ മാത്രമല്ല, കുട്ടികളുടെയും ശ്രദ്ധ പിടിച്ചുപറ്റുന്നു. പുതിയ അവതരണശൈലിയിലൂടെ സാമുവൽ ബെക്കറ്റിന്റെ ഈ ക്ലാസ്സിക് കൃതിക്ക് പുതിയ അർത്ഥതലങ്ങൾ കണ്ടെത്തുവാനും നാടകം എന്ന കലാരൂപത്തോട് ഒട്ടും വിട്ടുവീഴ്ച ചെയ്യാതെ അതിനെ ജനകീയമാക്കാനും നന്ദജൻ ശ്രമിക്കുന്നു. ■

## രാജസ്ഥാൻ

# ഇത്തവണ ഗുജ്ജാറുകൾ തീരുമാനിക്കും

**എസ്. സലിംകുമാർ, ജയ്പൂർ**

ഇത്തവണ രാജസ്ഥാൻ ആരു ഭരിക്കണമെന്ന് ഗുജ്ജാറുകൾ തീരുമാനിക്കും. കഴിഞ്ഞതവണ വസുന്ധര രാജെ സിന്ധ്യയെയും അതിനു മുൻപ് അശോക് ഗലോട്ടിനെയും അധികാരത്തിലേറ്റിയത് ജാട്ട് വോട്ടുകളുടെ കുത്തൊഴുക്കായിരുന്നു. അന്ന് ജാട്ടുകൾക്കു കയറിയ സംവരണക്കലി ഇത്തവണ ഗുജ്ജറുകൾക്കാണെന്നത് ഒരു തുടർക്കഥ.

മുപ്പതുലക്ഷം ഗുജ്ജാർ വോട്ടുകൾ വീതിച്ചെടുക്കാൻ കോൺഗ്രസും ബി.ജെ.പിയും ബി.എസ്.പിയും സ്വതന്ത്രരും ദേവഗൗഡയുടെ ജനതാദൾ, സി.പി.എം. സി.പി.ഐ മുതലായ കക്ഷികളും തലങ്ങും വിലങ്ങും ഓടുന്നുണ്ട്. പക്ഷേ, ഒരു മൂന്നാം മുന്നണി അടുത്തെങ്ങും രാജസ്ഥാനിൽ ഉണ്ടാകില്ല. അറുപതിലേറെ മണ്ഡലങ്ങളിൽ ശരാശരി മുപ്പതിനായിരം വോട്ടുകൾ വീതം ഗുജ്ജാറുകൾക്കുണ്ട്. കോട്ട, അജ്മേർ, ഭിൽവാഡ, ടോങ്ക്, ദൗസ, സവായ് മധോപൂർ തുടങ്ങിയ ജില്ലകളിലൊക്കെ ഗുജ്ജാറുകൾക്ക് നല്ല സ്വാധീനമുണ്ട്.

ഗുജ്ജാറുകൾക്ക് സംവരണം നൽകുന്ന പ്രശ്നം ഇപ്പോൾ കേന്ദ്രസർക്കാരിന്റെ തലയിൽ കെട്ടിവച്ചിരിക്കുകയാണ്. വസുന്ധരാ സർക്കാർ കേന്ദ്രത്തിനയച്ച കത്തിൽ ഗുജ്ജാറുകൾക്ക് സംവരണം നൽകുന്നതിനെപ്പറ്റി ശുപാർശ ചെയ്തിട്ടില്ലാത്തതിനാൽ സംവരണകാര്യം പരിഗണിക്കാനാവില്ലെന്നാണ് കേന്ദ്രസർക്കാരിന്റെ നിലപാട്.

ഗുജ്ജാറുകളുടെ വോട്ടുകളെപ്പറ്റി വേവലാതി ഏറെയുള്ളത് ബി.ജെ.പിക്കാണ്. അതിനാലാണ് വസുന്ധരയുടെ മരുമകൾ നിഹാരിക ഇപ്പോൾ വിപുലമായ ജനസമ്പർക്ക പരിപാടികൾ നടത്തിവരുന്നത്. സ്ത്രീ വോട്ടർമാർക്കിടയിൽ ഒരു താരമാവാൻ വസുന്ധരയ്ക്ക് കഴിഞ്ഞതിന്റെ ഫലമായിരുന്നു കഴിഞ്ഞ തവണത്തെ അവരുടെ വൻ വിജയം.

വസുന്ധര രാജെയുടെ പുത്രനും എം.പിയുമായ ദുഷ്യന്ത് സിന്ധ്യയുടെ ഭാര്യയാണ് ഗുജ്ജാർ വിഭാഗത്തിൽപ്പെട്ട നിഹാരിക. ഝാലാവാഡ് മണ്ഡലത്തിൽ നിഹാരിക മത്സരിക്കുമെന്ന് ഏതാണ്ടുറപ്പായിട്ടുണ്ട്. സംവരണത്തിന്റെ പേരിൽ ഇടഞ്ഞുനില്ക്കുന്ന ഗുജ്ജാറുകൾക്കിടയിലേക്ക് ബി.ജെ.പിക്ക് സുഗമമായി ഇറങ്ങിച്ചെല്ലാനുള്ള വഴി തെളിക്കുകയെന്നതാവും നിഹാരികയുടെ ദൗത്യം.

ഇതുവരെ പൊതുചടങ്ങുകളിൽ പങ്കെടുത്തിട്ടില്ലാത്ത നിഹാരിക നിരന്തരം ഗുജ്ജാറുകൾക്കിടയിൽ നടത്തിവരുന്ന ജനസമ്പർക്ക പരിപാടിയിൽ കോൺഗ്രസിന്റെ ചില പ്രാദേശിക നേതാക്കളും പങ്കെടുക്കുന്നുണ്ട്. രാഷ്ട്രീയ പ്രവർത്തനമല്ല താൻ നടത്തുന്നതെന്നും ഗുജ്ജാർ സമുദായം തന്റെ സ്വന്തം കുടുംബമാണെന്നും അവരുടെ പ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ ആവുന്നത് ചെയ്യുക എന്ന ഉദ്ദേശ്യം മാത്രമേ തനിക്കുള്ളൂവെന്നും നിഹാരിക പറയുന്നു.



**സ്ത്രീ വോട്ടർമാർക്കിടയിൽ ഒരു താരമാവാൻ കഴിഞ്ഞതിന്റെ ഫലമായിരുന്നു കഴിഞ്ഞ തവണത്തെ വസുന്ധരയുടെ വിജയം. എന്നാൽ ഇത്തവണ രാജസ്ഥാനിൽ വിജയിയെ തീരുമാനിക്കുക ആരാകും? ഗുജ്ജാറോ അതോ മറ്റേതെങ്കിലും രാഷ്ട്രീയ ശക്തിയോ?**

അതേസമയം രാജേഷ് പൈലറ്റിന്റെ മകനും എം.പിയുമായ സച്ചിൻ പൈലറ്റിനെയാണ് ഗുജ്ജാറുകളുടെ നേതൃസ്ഥാനത്തേക്ക് കോൺഗ്രസ് ഉയർത്തിക്കാട്ടുന്നത്. ഗുർജ്ജർ രാഷ്ട്രീയത്തിലെ പ്രധാന കളിക്കാരൻ ആയിരുന്ന രാജേഷ് പൈലറ്റിന്റെ അകാല മരണത്തിനുശേഷമാണ് ഗുജ്ജാർ രാഷ്ട്രീയം പാളംതെറ്റുന്നത്. രാജസ്ഥാനിലെ ജാതീയ സമീകരണങ്ങൾക്ക് ഇണങ്ങുന്നതാണ് വസുന്ധരയുടെ കുടുംബം. രജപുത്ര വിഭാഗത്തിൽപ്പെടുന്ന ഗ്വാളിയറിലെ രാജകുമാരി വസുന്ധരയെ വിവാഹം ചെയ്തിരിക്കുന്നത് ധോൽപുരിലെ ജാട്ട് വംശജരുടെ രാജകുടുംബാംഗമാണ്. വസുന്ധരയുടെ മകൻ വിവാഹം കഴിച്ചിരിക്കുന്നത് ഗുജ്ജാർ സമുദായത്തിൽനിന്ന്.

രാജസ്ഥാൻ കണ്ടതിൽ വച്ച് ഏറ്റവും അഴിമതി നിറഞ്ഞ സർക്കാരാണിതെന്ന് മുൻ മുഖ്യമന്ത്രിയും എ.ഐ.സി.സി ജനറൽ സെക്രട്ടറിയുമായ അശോക് ഗലോട്ട് ആവർത്തിച്ചു പറയുന്നുണ്ട്. മറ്റൊരു മുൻ മുഖ്യമന്ത്രിയും മുൻ ഉപരാഷ്ട്രപതിയുമായ ഭൈറോൺസിംഗ് ഷെഖാവത്ത് താൻ പങ്കെടുക്കുന്ന യോഗങ്ങളിലെല്ലാം 'അഴിമതിക്കാരെ ഭരണത്തിലേറ്റരുത്' എന്ന സന്ദേശം നൽകുന്നുണ്ട്. ബി.ജെ.പിക്കാരനായ അദ്ദേഹം നടത്തുന്ന ഈ അഴിമതി വിരുദ്ധ പ്രസ്താവനകൾ പരോക്ഷമായി വസുന്ധരാ സർക്കാരിനെതിരെയാണെന്ന് ബി.ജെ.പി വൃത്തങ്ങൾ സമ്മതിക്കുന്നുണ്ട്. കടുത്ത ഷെഖാവത്ത് പക്ഷപാതിയായ കൈലാശ് മേഘ്‌വാൾ എം.പി വസുന്ധരയ്ക്കെതിരെ അയ്യായിരം കോടി രൂപയുടെ അഴിമതി ആരോപണം ഉന്നയിച്ചതിന്റെ കൊടുങ്കാറ്റ് ഇതുവരെ ശമിച്ചിട്ടില്ല. ബി.ജെ.പിക്കകത്ത് വസുന്ധരയുടെ കടുത്ത എതിരാളിയായ ലളിത് കിശോർ ചതുർവേദി ഒരേസമയം ബി.ജെ.പിയോടും കോൺഗ്രസിനോടും അഭ്യർത്ഥിച്ചത് അഴിമതിക്കാർക്ക് ടിക്കറ്റ് കൊടുക്കരുതെന്നാണ്. ഇതിനെതിരെ ബി.ജെ.പി സംസ്ഥാന പ്രസിഡന്റ് ഓംപ്രകാശ് മാഥുറും സംസ്ഥാനത്തിന്റെ ചുമതലയുള്ള ബി.ജെ.പി നേതാവ് വെങ്കയ്യ നായിഡുവും ശക്തമായി പ്രതികരിച്ചിരുന്നു.

രാജസ്ഥാനിൽ വസുന്ധരയുടെ സ്ഥാനം അസുരക്ഷിതമാണ്. തിരശ്ശീലയ്ക്കപ്പുറത്തിരുന്ന് ഭൈറോൺസിംഗ് ഷെഖാവത്ത് കളിക്കുന്നുണ്ട്. ഉപരാഷ്ട്രപതിയായിരുന്നുവെന്നതോ പ്രായമോ ഒന്നും ഷെഖാവത്തിന്റെ രാഷ്ട്രീയ ജീവിതത്തിന് പ്രശ്നമല്ല. ഏതുനിമിഷവും ഷെഖാവത്ത് രാഷ്ട്രീയത്തിലേക്ക് നേരിട്ടിറങ്ങി വന്നേക്കാം. ഷെഖാവത്തിനെ രാഷ്ട്രീയത്തിൽ നിന്നോ രാജസ്ഥാൻ രാഷ്ട്രീയത്തെ ഷെഖാവത്തിൽ നിന്നോ വേർപെടുത്തുക സാദ്ധ്യമല്ല. കഴിഞ്ഞതവണ ഗലോട്ടിനെ വീണ്ടും മുഖ്യമന്ത്രിയാക്കാതിരിക്കാൻ കോൺഗ്രസ് നേതാക്കൾ കളിച്ച കളി ഇത്തവണ ബി.ജെ.പി വസുന്ധര അധികാരത്തിൽ വരാതിരിക്കാൻ കളിച്ചേക്കാനുള്ള സാദ്ധ്യത ഏറെയാണ്. ബി.ജെ.പിയിൽ വസുന്ധരയും കുടുംബവും പിടിമുറുക്കുന്നതിനെ തടയുക എന്നതാണ് മുതിർന്ന ബി.ജെ.പി നേതാക്കളുടെ ഉന്നം. അഴിമതിയിൽ മുങ്ങിനില്ക്കുന്ന വസുന്ധരാ സർക്കാരിന് ഇനി അവസരം നൽകില്ലെന്നും ഇത്തവണ സീറ്റുകൾ തൂത്തുവാരാൻ കോൺഗ്രസിന് കഴിയുമെന്നും പ്രദേശ് കോൺഗ്രസ് പ്രസിഡന്റും അശോക് ഗലോട്ടിന്റെ അടുത്ത മിത്രവുമായ സി.പി. ജോഷി പറയുന്നു.

200 അസംബ്ലി മണ്ഡലങ്ങളാണ് സംസ്ഥാനത്തുള്ളത്. അവയിൽ 34 സീറ്റുകൾ പട്ടികജാതിക്കും 25 സീറ്റുകൾ പട്ടികവർഗ്ഗത്തിനും സംവരണം ചെയ്തിരിക്കുന്നു. കോൺഗ്രസിനെ അപേക്ഷിച്ച് കൂടുതൽ സീറ്റുകളിൽ വനിതാ സ്ഥാനാർത്ഥികളെ നിറുത്തുന്നത് ബി.ജെ.പിയായിരിക്കും. കോൺഗ്രസിന്റെ മുഖ്യമന്ത്രി ആരായിരിക്കുമെന്ന് തിരഞ്ഞെടുപ്പ് ഫലം വന്നതിനുശേഷം തീരുമാനിക്കും.

തണുപ്പുകാലം വരുന്നതോടെ രാജസ്ഥാനിലെ തിരഞ്ഞെടുപ്പ് രാഷ്ട്രീയം ചൂടുപിടിക്കുകയാണ്. ഇരു വിഭാഗത്തിലുംപെട്ട പ്രമുഖ നേതാക്കളുടെ മണ്ഡലങ്ങൾ ഏതാണ്ട് തീരുമാനമായിട്ടുണ്ട്. ചില മണ്ഡലങ്ങളിൽ മുപ്പതും മുപ്പത്തഞ്ചും പേർ ടിക്കറ്റിനായി പൊരുതുന്നു.

5.11.2008

 9/3/2004

# ജാതി രാഷ്ട്രീയത്തിന്റെ പുതിയ വിത്തിനങ്ങൾ

എസ്. സലിംകുമാർ

രാജസ്ഥാനിൽ കോൺഗ്രസ്സിന്റെ പതനം തുടങ്ങിയത് കഴിഞ്ഞ പാർലമെന്റ് തിരഞ്ഞെടുപ്പോടെയാണ്. കോൺഗ്രസ്സിനെ ജാതി രാഷ്ട്രീയത്തിന്റെ വിലപേശൽശക്തി ബോദ്ധ്യപ്പെടുത്തുന്ന പതനമായിരുന്നു അത്. പക്ഷേ, അതിൽ നിന്ന് പാഠം പഠിക്കാൻ കോൺഗ്രസ് തയ്യാറായതായി കാണുന്നില്ല. അധികാരത്തിന്റെയും ഗ്രൂപ്പിന്റെയും പേരിൽ ഇന്ന് കോൺഗ്രസ്സുകാർ രാജസ്ഥാനിൽ തമ്മിൽ തല്ലുകയാണ്.

ബി.ജെ.പി.യുമല്ലാതെ മറ്റൊരു കക്ഷിയും രാജസ്ഥാൻ രാഷ്ട്രീയത്തിൽ ശക്തി തെളിയിച്ചിട്ടില്ല. മാറിയും മറിഞ്ഞും ഇരുകൂട്ടരും ജയാപജയങ്ങളേറ്റ് വാങ്ങുന്നു എന്നല്ലാതെ മറ്റാരെങ്കിലുമായും സഖ്യമുണ്ടാക്കാൻ തുനിഞ്ഞിട്ടില്ല.

കഴിഞ്ഞ തവണ കോൺഗ്രസ്സിന്റെ പ്രമുഖരിൽ രാജേഷ് പൈലറ്റും ഗിരിജാവ്യാസും ജയിച്ചവരിൽ ഉൾപ്പെട്ടിരുന്നു. പൈലറ്റിന്റെ അപകടമരണത്തിനുശേഷം നടന്ന ഉപതിരഞ്ഞെടുപ്പിൽ അദ്ദേഹത്തിന്റെ ഭാര്യ രമാപൈലറ്റും വിജയിച്ച് പാർലമെന്റിലെത്തി. ഇത്തവയായതോടെ ഈ സീറ്റ് ബി.ജെ.പി.യിൽ നിന്ന് പിടിച്ചെടുക്കാനുള്ള ശ്രമത്തിലാണ്. ഝാലാവാഡിൽ കഴിഞ്ഞ തവണ അവരോട് തോറ്റ അബ്റാർ അഹമ്മദ്. എട്ട് പട്ടികവർഗ്ഗ മണ്ഡലങ്ങൾ മാത്രം ഉൾക്കൊള്ളുന്ന പാർലമെന്റ് സീറ്റായ സലൂംബറിൽ അഞ്ചാംതവണയും വിജയപരീക്ഷണത്തിനൊരുങ്ങുകയാണ് ഭൈരുലിൽ വീണ.

ആദിവാസിബഹുലമായ സലൂംബറിൽ ഈ തൊഴിലാളി നേതാവിനെ പരാജയപ്പെടുത്തുക എളുപ്പമല്ലാത്തതിനാൽ ആദിവാസി മേഖലയിലുള്ള മുതിർന്ന ചില നേതാക്കളെ അവഗണിക്കുകയോ ചെയ്താൽ ബി.ജെ.പി.യുടെ നില പരുങ്ങലിലാവുമെന്ന് കരുതപ്പെടുന്നു.

ജാലൗർ മണ്ഡലത്തിൽ ബൂട്ടാസിംഗ് മത്സരിക്കും. കഴിഞ്ഞ തവണ ജാട്ടുകളുടെ സംവരണ സമര തരംഗത്തെ അതിജീവിക്കാൻ കഴിഞ്ഞ ബൂട്ടാസിംഗിന് ജാലൗർ ഒരു സുരക്ഷിത മണ്ഡലമാണ്. സ്വതന്ത്രനായും ഒരു തവണ അദ്ദേഹം ഇവിടെ ജയിച്ചിട്ടുണ്ട്. കഴിഞ്ഞതവണ ബംഗാരു ലക്ഷ്മണൻ തോറ്റ് തുന്നം പാടിയ മണ്ഡലമാണിത്.


വസുന്ധരരാജെ സിന്ധ്യ


ഗിരിജാ വ്യാസ്


പ്രവീൺഭായ് തൊഗാഡിയ

ജാട്ടുകൾക്ക് സംസ്ഥാന സർവീസിൽ സംവരണം കൊടുക്കാമെന്ന വാഗ്ദാനം നൽകി. മഹാഭൂരിപക്ഷത്തോടെയായിരുന്നല്ലോ കോൺഗ്രസ് അധികാരത്തിൽ വന്നത്. പിന്നീട് ജാട്ടുകളോട് നീതിപുലർത്തിയില്ലെന്ന് മാത്രമല്ല, അവരുടെ പ്രതിഷേധത്തെ അവഗണിക്കുകയും ചെയ്തു. ഇതിൽ പ്രതിഷേധിച്ച് രൂപംകൊണ്ട ജാട്ട് മഹാസഭ കോൺഗ്രസ്സിന്റെ വോട്ട് ബാങ്ക് കൊള്ളയടിച്ച് ബി.ജെ.പി.ക്ക് നൽകിയപ്പോൾ സീറ്റുകൾ പതിനെട്ടിൽ നിന്ന് ഒമ്പതായി ചുരുങ്ങുകയും ചെയ്തു. 1998 -ലെ ഇതര അസംബ്ളി തിരഞ്ഞെടുപ്പോടെ രാജസ്ഥാൻ കോൺഗ്രസ്സിലെ വിവിധ ഗ്രൂപ്പുകൾ ഒന്നിച്ച് കൂടുതൽ ശക്തമായതിന് ശേഷമായിരുന്നു പാർലമെന്റ് തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനുണ്ടായ ദയനീയ പരാജയമെന്നതും സ്മരണീയമാണ്. അതോടെ കോൺഗ്രസ്സിന്റെ ചുവടിളകിത്തുടങ്ങി.

കഴിഞ്ഞ രണ്ട് ദശകത്തിലേറെയായി കോൺഗ്രസ്സും ണയും അവർ ദൗസയിൽ തന്നെ മത്സരിക്കുന്നു.

ഉദയ്പൂരിൽ വീണ്ടും മത്സരിക്കാൻ തയ്യാറെടുക്കുകയാണ് ഗിരിജാ വ്യാസ്. പ്രദേശ് കോൺഗ്രസ് പ്രസിഡന്റായ ഗിരിജാ വ്യാസിനെ മാറ്റി പകരം ഒരു ജാട്ടിനെ കോൺഗ്രസ് പ്രസിഡന്റാക്കണമെന്ന നിർദ്ദേശം പാർട്ടി വൃത്തങ്ങളിൽ നിന്ന് ഹൈക്കമാൻഡിന് പോയിട്ടുണ്ടെങ്കിലും തൽക്കാലം അക്കാര്യത്തിൽ തീരുമാനമായിട്ടില്ല. മുഖ്യമന്ത്രി സ്ഥാനത്തേക്ക് ഒരു ജാട്ടിനെ അവരോധിക്കാൻ കോൺഗ്രസ്സോ ബി.ജെ.പി.യോ ഇനിയും തയ്യാറായിട്ടില്ല. ജാട്ടുകളുടെ കോൺഗ്രസ്സിനോടുള്ള രോഷത്തിന്റെ പ്രധാന കാരണവും ഇതാണ്.

അഞ്ചുതവണയായി തുടർച്ചയായി ഝാലാവാഡ് മണ്ഡലത്തെ പ്രതിനിധീകരിച്ച് പാർലമെന്റിലെത്തിയിരുന്ന വസുന്ധര രാജെസിന്ധ്യ ഇത്തവണ പാർലമെന്റ് തിരഞ്ഞെടുപ്പിനില്ല എന്നതും ശ്രദ്ധേയമാണ്. അവർ രാജസ്ഥാൻ മുഖ്യമന്ത്രി ജാതി രാഷ്ട്രീയത്തിന്റെ പുതിയ വിത്തിനങ്ങൾ പരീക്ഷിക്കാനുള്ള തയ്യാറെടുപ്പിലാണ് ബി.ജെ.പി.

കഴിഞ്ഞതവണ ബൽറാം ജാക്കറെ വെള്ളം കുടിപ്പിച്ച സുഭാഷ് മഹറിയ തന്നെയാണ് ഇത്തവണയും സികർ മണ്ഡലത്തിൽ ബി.ജെ.പി. സ്ഥാനാർത്ഥി.

ഭരത്പൂരിലെ എം.പി.യും രാജകുടുംബാംഗവുമായിരുന്ന വിശേന്ദ്രസിംഗ് എം.പി. സ്ഥാനം രാജിവച്ചത് വസുന്ധരാ രാജയോടുള്ള പ്രതിഷേധം പ്രകടിപ്പിക്കാനായിരുന്നു. വസുന്ധരയ്ക്കെതിരെ ബി.ജെ.പി.യിൽ പുകഞ്ഞുകൊണ്ടിരിക്കുന്ന കടുത്ത അമർഷം ഇനിയും ശാന്തമായിട്ടില്ല. അസംബ്ളി തിരഞ്ഞെടുപ്പിൽ റിബലുകളായി മത്സരിച്ചതിന്റെ പേരിൽ പാർട്ടിയിൽ നിന്ന് പുറത്തായ വമ്പന്മാരുടെയും അല്ലാത്തവരുടെയും ഒരു പട പാർട്ടിയെ തറപറ്റിക്കാൻ തയ്യാറായി നില്പുണ്ട്. അവരെ പാർട്ടിയിൽ തിരിച്ചെടുക്കാതിരിക്കുകയോ പാർട്ടിയിൽത്തന്നെ

സംവരണത്തിന്റെ പേരിലുള്ള വാഗ്ദാനം കയ്ച്ചിട്ടിറക്കാനും മധുരിച്ചിട്ട് തുപ്പാനും വയ്യാത്ത സ്ഥിതിയിലാണ് ബി.ജെ.പി. സവർണ്ണർക്ക് സംവരണം കൊടുത്താൽ തങ്ങൾക്കുള്ള സംവരണം കുറയരുത്. അത് സംരക്ഷിക്കണം. അതിനാണ് ഇത്തവണ ബി.ജെ.പി.യെ രാജസ്ഥാനിൽ അധികാരത്തിലേറ്റാൻ ജാട്ടുകൾ മുൻകൈയെടുത്തത്.

പ്രവീൺഭായ് തൊഗാഡിയയുടെ ത്രിശൂല വിതരണം നിരോധിച്ചപ്പോൾ മുതൽ രാജസ്ഥാനിലെ കോൺഗ്രസ് സംഘപരിവാറിന്റെ നോട്ടപ്പുള്ളിയായതാണ്.

ജാട്ട് രാഷ്ട്രീയത്തിന്റെ അടിയൊഴുക്കുകളിൽ കോൺഗ്രസ് അത്യധികം ശ്രദ്ധയോടെ നീങ്ങേണ്ട ദുർഘടസ്ഥിതിയാണുള്ളത്.

ഇപ്പോഴത്തെ സാഹചര്യത്തിൽ നിലവിലുള്ള ഒമ്പത് സീറ്റുകൾ രാജസ്ഥാനിൽ നിലനിറുത്താനായാൽ തന്നെ കോൺഗ്രസ്സിന് ഒരു നേട്ടമായിരിക്കും.